# കഥാനന്ദിനി.




ഗ്രന്ഥകർത്താവു്
കുന്നത്തു ജനാർദ്ദനമേനോൻ.

*Publishers,*
*THE YOGAKSHEMAM Co., Ltd.,*
*TRICHUR.*

**Printed at**
**The Mangalodayam Power Press,**
**TRICHUR & CALICUT.**







# ഭൂമിക

വ്യാസകൃതമായ ശ്രീമഹാഭാരതത്തിൽ സന്ദർഭം പോലെ സംഘടിതമായ ഏതാനും ഇതിഹാസങ്ങളെ കൊണ്ടാണു ഞാൻ ഈ കഥാനന്ദിനിയെ സൃഷ്ടിച്ചിരിക്കുന്നതു്. തപസ്സ്വാദ്ധ്യായരതന്മാരായ മഹർഷിപ്രവരന്മാരുടെ മാനസത്തിൽക്കൂടി സാഹിത്യാമൃതസമ്മിളിതമായി ആവിർഭവിച്ചിട്ടുള്ള ഈ പുരാണപുണ്യപുരുഷകഥകൾ ആർക്കാനും എന്നെങ്കിലും രുചിക്കാതാകുമോ? എന്റെ ഗദ്യവിവർത്തനമാവട്ടെ ഭാഷാഭൂഷണമാലയിൽ തുച്ഛമായ ഒന്നായിട്ടെങ്കിലും അംഗീകൃതമാകുമെങ്കിൽ, ഭാഷാദേവിക്കു ചെയ്ത ആ ഉപഹാരത്താൽ ഞാൻ കൃതാർത്ഥനായി.

തൃശ്ശിവപേരൂർ
1102

കന്നത്തു് ജനാർദ്ദനമേനോൻ.

# കഥാനന്ദിനി.

## ൧. കുമാരചരിതം.

ഹൈഹയവംശത്തിൽ രൂപസമ്പന്നനും മഹാബലനുമായി കുമാരൻ എന്നൊരു രാജാവുണ്ടായിരുന്നു. ആ ശത്രുമൎദ്ദനൻ ഒരുനാൾ വേട്ടയാടുവാനായി കാട്ടിലേക്കു പോയി. അവിടെ, മാന്തോൽ ചാൎത്തിയ ഒരു മുനിയെ കണ്ടു മാനെന്നു വിചാരിച്ചു രാജാവു് അമ്പെയ്തു. ക്രിയ കഴിഞ്ഞതിൽപ്പിന്നെ സത്യം ഗ്രഹിക്കയാൽ കുമാരൻ ശോകാതുരനായി. ഉടനെ ആ രാജീവനേത്രൻ പ്രഖ്യാതന്മാരായ ഹൈഹയന്മാരെ ചെന്നുകണ്ടു കാട്ടിൽ നടന്നതെല്ലാം അറിയിച്ചു. ഫലമൂലാശിയായ മുനിയെ കൊന്നിരിക്കുന്നുവെന്നു കേട്ടു ഹൈഹയന്മാരെല്ലാവരും ദീനചിത്തരായിത്തീൎന്നു. ആ മൃതനായ മുനി ആരാണെന്നു് അന്വേഷിച്ചുകൊണ്ടു് അവർ അപ്പോൾതന്നെ ചുററിനടന്നു് അരിഷ്ടനേമിയെന്ന താൎക്ഷ്യന്റെ ആശ്രമത്തിലെത്തി. തങ്ങളെ സല്ക്കരിക്കുവാൻ ഒരുങ്ങുന്ന നിയതവ്രതനും മഹാത്മാവുമായ അരിഷ്ടനേമിയെ വന്ദിച്ചു് അവർ ഇങ്ങിനെ ഉണൎത്തിച്ചു:—

"അല്ലയോ, മഹാമുനേ, ഭവാന്റെ സല്ക്കാരത്തിനു കൎമ്മദോഷത്താൽ ഞങ്ങൾ അൎഹരല്ല. ഞങ്ങൾ ബ്രാഹ്മണനെ കൊന്നിട്ടുള്ളവരാണു്."

അരിഷ്ടനേമി—നിങ്ങൾ വിപ്രനെ ഹനിച്ചുവോ? ആ ബ്രാഹ്മണൻ എവിടെയെന്നു പറയുവിൻ! എന്റെ തപോബലം ഞാൻ നിങ്ങൾക്കു കാണിച്ചുതരാം.

ഹൈഹയന്മാർ ആ മൃതമുനിയെ ആ കാട്ടിലെങ്ങും തെരഞ്ഞുനോക്കി. ഒരിടത്തും ആ ശവം കാണാതെ അവർ നാണിക്കയും എല്ലാം സ്വപ്നമയമായി തോന്നി അവർക്കു മനസ്സിടിയുകയും ചെയ്തു. ഒടുവിൽ അവർ വെറുതെ തിരിച്ചുവന്നു നടന്നതു മുഴുവൻ മുനിയെ അറിയിച്ചു. അപ്പോൾ താർക്ഷ്യൻ പറഞ്ഞു:—

“നിങ്ങൾ കൊന്ന ബ്രാഹ്മണൻ ഇതാ ഈ നില്ക്കുന്നവനാണ്. എന്റെ മകനാണിവൻ. ഇവന്നു മഹത്തായ തപോബലമുണ്ട്.”

ഇതു കേട്ട് അവിടെ നില്ക്കുന്ന ആ മുനികുമാരനെ നോക്കി ഹൈഹയന്മാർ ഏററവും വിസ്മയിച്ച് “ഇതു വലുതായ ആശ്ചര്യംതന്നെ” എന്നു പറഞ്ഞ് അവർ പരസ്പരം നോക്കിനിന്നതിൽപ്പിന്നെ— “മൃതനായ ഈ ബ്രാഹ്മണനെ ജീവിപ്പിച്ചു കൂട്ടിക്കൊണ്ടുവന്നത് എങ്ങിനെ? പുനർജ്ജീവിതമുണ്ടായതും തപോവീര്യംകൊണ്ടാണോ? ഇക്കാര്യം ഞങ്ങൾക്കു കേൾക്കാവതാണെങ്കിൽ ഭവാൻ പറഞ്ഞുതരേണം” എന്നു താർക്ഷ്യനോടു പ്രാർത്ഥിച്ചു.

താർക്ഷ്യൻ—ഞങ്ങളെ മൃത്യു ബാധിക്കയില്ല. അതിന്നുള്ള കാരണം, ചുരുക്കത്തിൽ, ഞാൻ പറയാം. സത്യം മാത്രമേ ഞങ്ങൾ അറികയുള്ളൂ. അസത്യത്തെപ്പററി ഞങ്ങൾ ചിന്തിക്കപോലുമില്ല. എപ്പോഴും

ഞങ്ങൾ സ്വധൎമ്മത്തിൽ ഉറച്ചുനില്ക്കും. അതുകൊണ്ടു ഞങ്ങൾക്കു മരണഭയമില്ല. ബ്രാഹ്മണൎക്കു കുശലമായതേതോ അതാണു ഞങ്ങൾ പറയുക. ദുശ്ചരിതങ്ങളെപ്പറ്റി ഞങ്ങൾ ഒന്നും മിണ്ടുകയേയില്ല. അങ്ങിനെയുള്ള ഞങ്ങൾക്കു മൃത്യുഭീതിയില്ല. അതിഥികളേയും ഭാൎയ്യ മുതലായവരേയും മതിയാകുവോളം ഊട്ടിയതിൽപ്പിന്നീടേ ഞങ്ങൾ ഉണ്ണുകയുള്ളൂ. അതിനാൽ ഞങ്ങളെ മരണം ബാധിക്കുന്നില്ല. ശാന്തരും ദാന്തരും ക്ഷാന്തരും ദാനശീലരും തീൎത്ഥപാരായണന്മാരും പുണ്യദേശവാസികളുമാണു ഞങ്ങൾ. അതാണു ഞങ്ങൾക്കു മരണമില്ലാത്തതു്. യോഗസിദ്ധന്മാരുമായുള്ള സംസൎഗ്ഗംകൊണ്ടും ഞങ്ങൾ മൃത്യുവിനെ ജയിച്ചവരായിത്തീൎന്നിരിക്കുന്നു. ഞങ്ങളെ മരണം ബാധിക്കാതിരിക്കുന്നതിനുള്ള ഹേതു ഞാൻ ഇപ്പോൾ ചുരുക്കത്തിൽ പറഞ്ഞുകഴിഞ്ഞു. ഇനി നിങ്ങൾക്കു പോകാം. ഇപ്പോൾ ചെയ്തുപോയതിനെക്കുറിച്ചു പാപഭയം വേണ്ട.

ഈ മഹത്വം കേട്ടു താൎക്ഷ്യൻ പൂജിച്ചു് അവരെല്ലാവരും സ്വദേശത്തേക്കു പോയി.

## ൫. വൈന്യചരിതം.

ധൎമ്മനാശത്തെയോൎത്തു് അത്രിമഹൎഷി അധികം ധനം നേടിവെക്കയുണ്ടായില്ല വനവാസമാണു നല്ല

ഒതന്നു് ആ തേജോരാശി നിശ്ചയിച്ചു് അതിലേക്ക തന്റെ ഭാൎയ്യയേയും മക്കളേയും വിളിച്ചു്— "നമുക്കു് അത്യന്തം ഫലബഹുലവും നിരുപദ്രവവുമായ മോക്ഷധനം നേടുവാൻ കാട്ടിലേക്ക പോകാം. വനവാസം അധികം ഗുണം കൂടിയതാകയാൽ അതു നിങ്ങൾക്ക രുചിക്കമല്ലോ" എന്നു പറഞ്ഞു.

ഭാൎയ്യ — അല്ലയോ ബ്രഹ്മൎഷേ, ഭവാൻ ചെന്നു മഹാത്മാവായ വൈന്യനെ കണ്ടു വളരെ വളരെ ധനത്തിന്നായി അൎത്ഥിച്ചാലും. ആ യജമാനനായ രാജൎഷി അൎത്ഥിതന്നു വേണ്ടുവോളം ധനം കൊടുക്കാറുണ്ടു്. വൈന്യനിൽനിന്നു വളരെ ധനം വാങ്ങി പുത്രന്മാൎക്കും ഭൃത്യന്മാൎക്കും പങ്കിട്ടുകൊടുത്തതിൽപ്പിന്നെ വനവാസത്തിന്നു പോകാം. ഇങ്ങിനെയാണു ധൎമ്മജ്ഞന്മാർ പറയുന്ന പരമധൎമ്മം.

അത്രി—വൈന്യൻ ധൎമ്മാൎത്ഥസമ്പന്നനും സത്യവ്രതയുക്തനുമാണെന്നു മഹാത്മാവായ ഗൌതമൻ എന്നോടു പറഞ്ഞിട്ടുണ്ടു്. ആ രാജസദസ്സിൽ ഈ നമ്മളിൽ ദ്വേഷമുള്ള ചില വിപ്രന്മാരുണ്ടെന്നുകൂടിയും ഗൌതമൻ എന്നെ അറിയിക്കയുണ്ടായി. അതുകൊണ്ടാണു ഞാൻ അങ്ങു ചെല്ലാത്തതു്. ഞാൻ ധൎമ്മകാമാൎത്ഥയുക്തമായി ശോഭനവാക്കുകളെത്തന്നെ പറഞ്ഞാലും അവയെ അന്യഥാകരിച്ചു നിരൎത്ഥകങ്ങളാക്കിവിടുവാൻ അവിടെ ചിലരുണ്ടത്രെ. എന്തായാലും ഞാൻ അങ്ങോട്ടൊന്നു പോയി വരാം. മഹാപ്രാജ്ഞയായ നീ ഇതു് എന്നെ ഓൎമ്മിപ്പിച്ചതു നന്നാ

യി. വൈന്യൻ എനിക്കു ബഹുബഹു ധനവും പശുക്കളും തരാതിരിക്കയില്ല.

ഈ ഉറപ്പോടുകൂടി അത്രി ഉടനേതന്നെ, അശ്വമേധാത്ഥം ദീക്ഷിച്ചു വാഴുന്ന വൈന്യരാജർഷിയുടെ യാഗശാലയിലേക്കു പോയി. അവിടേ ചെന്നു് ആ ധനാത്ഥിയായ താപസൻ സദസ്സിൽവെച്ചു വൈന്യനെ മംഗളോക്തികളാൽ സ്തുതിച്ചു:—

“അല്ലയോ മഹാരാജാവേ, ഭവാൻ മനുഷ്യരക്ഷകന്മാരായ നൃപന്മാരിൽ അഗ്രജനും, സവ്വനിയന്താവും ധന്യനുമാണു്. ധമ്മജ്ഞനായി ഭവാനെപ്പോലെ മററാരുമില്ലെന്നു മുനിഗണങ്ങൾ സ്തുതിച്ചുകൊണ്ടിരിക്കുന്നു.”

ഈ സ്തുതി കേട്ടപ്പോൾ മഹാതപസ്വിയായ ഗൌതമൻ ക്രോധാകുലനായി.

ഗൌതമൻ—ഭവാൻ ഇത്രയും അതിരുകടന്നു പറയരുതു്. ഭവാന്റെ ബുദ്ധി നേർവഴിക്കല്ല ചെല്ലുന്നതു്. മഹേന്ദ്രനേയും പ്രജാപതിയേയും വിസ്മരിച്ചു വൈന്യനെ മനുഷ്യരക്ഷകന്മാരുടെ അഗ്രജനാക്കി വാഴ്ത്തുകയെന്നോ!

അത്രി—വൈന്യൻ ഇന്ദ്രനേയും പ്രജാപതിയേയും പോലെ വിധാതാവാണെന്നു ഞാൻ തീർത്തു പറഞ്ഞുകൊള്ളുന്നു. ഭവാനാണു മോഹത്താൽ വഴിപിഴച്ചിരിക്കുന്നതു്. ഭവാനു് ഒട്ടുംതന്നെ ബുദ്ധിയില്ല.

ഗൌതമൻ—ഞാൻ ഒട്ടും മോഹിച്ചിട്ടില്ലെന്നും, ഭവാൻ തന്നെയാണു മോഹിതനായിരിക്കുന്നതെന്നും എനി

കറിയാം. രാജാവിനെ കാണുവാൻ കൊതിച്ച സ ദസ്സിൽ വന്നുനിന്നു പുകഴ്ത്തുന്നതു ഭവാനല്ലാതെ മററാ രുമല്ലല്ലോ. പരമധർമ്മത്തേയൊ അതിൻെറ പ്രയോ ജനത്തെയൊ കുറിച്ച് ഭവാന്ന് ഒന്നുംതന്നെ അറിഞ്ഞു കൂടാ. വെറും ബാലനും മൂഢനുമായ ഭവാൻ ഇങ്ങി നെ വൃദ്ധനായി നിന്നുകാണുന്നതിൽ ഞാൻ വിസ്മ യിക്കുന്നു.

ഇവരുടെ ഈ വാദത്താൽ സദസ്യർ മുഷിഞ്ഞ് എന്തിതെന്തെന്നു ചോദ്യമായി.

"ഇവർ എന്താണു ചെയ്യുന്നത്? ഈ വൈന്യസ ദസ്സിൽ ഇവൎക്ക് ആരാണു പ്രവേശം കൊടുത്തതു്? ഉ റക്കെ നിലവിളിച്ചുംകൊണ്ട് ഇവർ എന്തിനാണ് ഇ വിടെ വന്നിരിക്കുന്നതു്?"

ഗൌതമൻ—വിപ്രശ്രേഷ്ഠന്മാരേ, പരസ്പരം വാദിക്കുവാ നായി ഇതാ ഞങ്ങൾ രണ്ടുപേർ നിങ്ങളുടെ മുമ്പിൽ വന്നിരിക്കുന്നു. ഞങ്ങൾക്കു വ്യവഹാരവിഷയമായി ട്ടുള്ളതു് എന്തെന്നു നിങ്ങൾ കേൾക്കുവിൻ. വിധാതാ വാണു വൈന്യനെന്നു് ഈ അത്രി പറയുന്നു. അ തിൽനിന്നാണു ഞങ്ങൾക്കു തമ്മിൽ തൎക്കമുണ്ടായിരി ക്കുന്നതു്.

വാദവിഷയം കേട്ട സംശയം തീൎക്കുവാനായി ആ മഹാത്മാക്കളായ ബ്രാഹ്മണർ അപ്പോൾത്തന്നെ ധൎമ്മ ജ്ഞനായ സനൽകുമാരൻെറ മുമ്പിൽ ചെന്നു. അവർ പറഞ്ഞതെല്ലാം കേട്ട് അതിനു സനൽകുമാരൻ ധൎമ്മാ ൎത്ഥസഹിതമായ മറുപടി കൊടുത്തു:—

"ബ്രഹ്മത്തോടു ചേൎന്ന ക്ഷത്രവും, ക്ഷത്രത്തോടുകൂടിയ ബ്രഹ്മവും, കാറ്റോടൊത്ത അഗ്നി കാടിനെയെന്നപോലെ, ശത്രുക്കളെ ദഹിപ്പിക്കും. പ്രജകളുടെ പതിയും ധൎമ്മസ്ഥാപകനും പ്രഖ്യാതനുമാണു രാജാവു്. ഭൂപതിയും നരപതിയുമായ ക്ഷത്രിയൻ രക്ഷിതാവാകയാൽ ശക്രനും, നീതിജ്ഞനാകയാൽ ശുക്രനും, ജനകനാകയാൽ ധാതാവും, ഹിതോപദേഷ്ടാവാകയാൽ ബൃഹസ്പതിയുമാണു്. പ്രജാപതിയും വിരാട്ടും സമ്രാട്ടുമായി രാജാവു ശോഭിക്കുന്നു. ഈ പദങ്ങളെല്ലാം കൈക്കൊണ്ടിരിക്കുന്ന രാജാവിനെ ആരാണു പൂജിക്കാതിരിക്കുക? ധൎമ്മപ്രവൎത്തകത്വംകൊണ്ടു പ്രഥമകാരണനെന്നും, യുദ്ധത്തിൽ ജയകൎത്തൃത്വംകൊണ്ടു് ഉപദ്രവനാശകനും, രക്ഷ്യന്മാരെ അന്വേഷിച്ചു ചെന്നു് ആശ്വസിപ്പിക്കുന്ന സൎവ്വദാസന്തുഷ്ടനായ ഈശ്വരനും, ജനങ്ങളെ സ്വൎഗ്ഗത്തിലേക്കു നയിക്കുന്ന ജയശീലനായ വിഷ്ണുവുമാണു രാജാവെന്നും പറയാറുണ്ടു്. അധൎമ്മഭയം നശിപ്പിക്കുവാൻ ഋഷികൾ തങ്ങൾക്കുള്ള ബലത്തെ ക്ഷത്രിയനിൽ നിക്ഷേപിച്ചിരിക്കുന്നു. സ്വൎഗ്ഗത്തിൽ ദേവന്മാരിൽവെച്ചു് ആദിത്യൻ സ്വന്തം തേജസ്സാൽ തമസ്സകറ്റുന്നതുപോലെ ഭൂമിയിൽ രാജാവു് അധൎമ്മത്തെ നിശ്ശേഷം നശിപ്പിക്കുന്നു. ശാസ്ത്രങ്ങളെ പ്രമാണമാക്കി നോക്കിയാൽ എങ്ങും രാജാവിന്നാണു പ്രാധാന്യം."

ഈ വിധി കേട്ടു സ്വപക്ഷസിദ്ധിയാൽ സന്തുഷ്ടനായ രാജാവു തന്നെ സ്തുതിച്ച അത്രിയെ പ്രീതനായി അഭിനന്ദിച്ചു:—

“ഞാൻ സൎവ്വമനുഷ്യരുടേയും അഗ്രജനും, സൎവ്വദേവന്മാരോടും തുല്യനുമായ ശ്രേഷ്ഠനാണെന്നു ഭവാൻ എന്നെ സ്തുതിക്കയുണ്ടായല്ലോ. അതുകൊണ്ടു ഞാൻ ഭവാന്നു പലതരത്തിൽ ഒരുപാടു ധനം ദാനംചെയ്യാം. സുന്ദരികളും അലംകൃതകളുമായ ഒരായിരം ദാസികളേയും, പത്തുകോടി സ്വൎണ്ണനാണ്യങ്ങളും പത്തുഭാരം പൊന്നും സൎവ്വജ്ഞനായ ഭവാന്നു ഞാൻ ഇതാ തന്നുകൊള്ളുന്നു.”

അത്രി ആ ധനമെല്ലാം കൈക്കൊണ്ടു വേണ്ടുംപോലെ സൽകൃതനായി സ്വഗൃഹത്തിൽ തിരിച്ചുവന്നു. ആ ധനം തന്റെ മക്കൾക്കു പങ്കിട്ടു കൊടുത്തു് ആ മഹാത്മാവു തപസ്സിന്നായി കാട്ടിലേക്കു പോകയും ചെയ്തു.

## ൩. വൈവസ്വതമനു.

വിവസ്വാന്റെ പുത്രനായി പ്രതാപവാനായി ജനിച്ച മഹൎഷിയാണു മനു. ഓജസ്സ്, തേജസ്സ്, തപസ്സ്, ശ്രീ എന്നിവയാൽ മനു സ്വന്തം പിതാവിനേയും പിതാമഹനേയും അതിക്രമിച്ചു. വിശാലമായ ബദൎയ്യാശ്രമത്തിൽ ചെന്നു് ഒററക്കാലിന്മേൽ കൈകൾ ഉയൎത്തിക്കൊണ്ടു നിന്നു് ആ മഹാദ്യുതി തീവ്രമായ മഹാതപസ്സിൽ ഏൎപ്പെട്ടു. കണ്ണുകൾ തുറന്നുവെച്ചു തല കീഴായിനിന്നുകൊണ്ടു്, അങ്ങിനേയും ആ തീക്ഷ്ണവ്രതൻ പതിനായിരം വൎഷം ഘോരതപസ്സുചെയ്തു. നനഞ്ഞ മ

രത്താലും ജടയും ധരിച്ചു കഴിയുന്ന ആ മുനിയോടു നദീതീരത്തുവെച്ച് ഒരു മത്സ്യം അഭയത്തിന്നായി അർത്ഥിച്ചു:— “ഭഗവാനേ, സാരമില്ലാത്ത ഒരു ചെറുമീനാണു ഞാൻ. ഊക്കക്കൂടിയ മത്സ്യങ്ങളെ എപ്പോഴും പേടിച്ചുകൊണ്ടാണു ഞാൻ കഴിയുന്നത്. സുവ്രതനായ ഭവാൻ എന്നെ രക്ഷിച്ചാലും. പ്രബലമത്സ്യങ്ങൾ ദുർബ്ബലമത്സ്യങ്ങളെ ഭക്ഷിക്കുകയെന്നതു ഞങ്ങൾക്കിടയിൽ പണ്ടുപണ്ടേയുള്ള നടപ്പാണ്. അതുകൊണ്ട്, ദുർബ്ബലത കൂടിയ ഞാൻ പേടിക്കടലിൽ മുങ്ങിമുങ്ങിക്കൊണ്ടു വല്ലാതെ വലയുന്നു. എന്നെ ഭവാൻ രക്ഷിക്കുന്നതായാൽ അതിന്നു ഞാൻ പ്രത്യുപകാരം ചെയ്യാം.”

മത്സ്യം പറഞ്ഞതെല്ലാം കേട്ടു കനിഞ്ഞു മനസ്സലിഞ്ഞ മനു ആ മീൻകുഞ്ഞിനെ കൈകൊണ്ടെടുത്തു കരയിൽ കൊണ്ടുവന്നു തിങ്കൾക്കതിരുകൾപോലെ തിളങ്ങുന്ന മണ്ണികാപാത്രത്തിലാക്കി രക്ഷിച്ചുവന്നു. പുത്രനെപ്പോലെയാണു മനു ആ മീനിനെ കരുതിവന്നത്. പരമമായ സല്ക്കാരങ്ങളേറ്റുകൊണ്ട് ആ മത്സ്യം വളന്നുതുടങ്ങി. കുറെക്കാലം കഴിഞ്ഞപ്പോൾ മണ്ണികാപാത്രത്തിൽ അടങ്ങാത്തവിധം അത്രയും ആ മീൻ വലുതായി. തന്നെ മറ്റൊരിടത്തു മാററിപ്പാർപ്പിക്കണമെന്നു മത്സ്യം പറകയാൽ മനു അതിനെ മണ്ണികാപാത്രത്തിൽനിന്നെടുത്ത് ഒരു പെരുംകുളത്തിൽ കൊണ്ടുപോയി വിട്ടു. അവിടെ വാണു വളൎന്നുകൊണ്ടുവന്ന മത്സ്യം ബഹുവൎഷങ്ങൾ കഴിഞ്ഞപ്പോൾ രണ്ടുയോജന നീളവും ഒരു യോജന വിസ്താരവുമുള്ള ആ കുളത്തിൽക്കൂടിയും ക

ഇല്ലാതായി. കുളത്തിൽ ഉള്ളിക്കളിക്കുവാൻ ഇടമില്ലാതെ കഴങ്ങിത്തുടങ്ങിയ മത്സ്യം, തന്നെ ഗംഗാനദിയിലേക്കു മാററണമെന്നു മനുവിനോടു പറഞ്ഞു.

"ഭഗവാനേ, സമുദ്രത്തിൻെറ പ്രിയമഹിഷിയായ ഗംഗയിൽ എന്നെ കൊണ്ടുപോയി വിടണം. ഭവാന്നു സമ്മതമാണെങ്കിൽ, ഞാൻ ഇനി ഗംഗയിൽ പാർത്തുകൊള്ളാം. ഭവാൻ എങ്ങിനെ ആജ്ഞാപിക്കുന്നുവോ അങ്ങിനെതന്നെ എന്നും ഹൃദയപൂർവ്വം പ്രവർത്തിക്കുവാൻ ഞാൻ തയ്യാറാണ്. അനഘനായ ഭവാനാലാണു ഞാൻ ഇത്രവളരെ വളർന്നതു്."

മത്സ്യത്തിൻെറ ഹിതംപോലെ മനു അതിനെ ഗംഗാനദിയിൽ ചേർത്തു. കുറെക്കാലം അവിടെത്തന്നെ അതു വളർന്നു. അങ്ങിനെ വളർന്നുവളർന്നു് ഒടുവിൽ ഗംഗയിലും ആ മീനിന്നു വലിപ്പത്താൽ, ചേഷ്ടിക്കുവാൻ ഇടമില്ലാതായി. അപ്പോൾ മീൻ മനുവിനോടു, തന്നെ സമുദ്രത്തിൽ കൊണ്ടുപോയി വിടുവാൻ പ്രസാദിക്കണമെന്നു പ്രാർത്ഥിച്ചു. മനു അപ്രകാരംതന്നെ ചെയ്തു. ആ മത്സ്യം ഏററവും വലിയതായിരുന്നിട്ടും അതു മനുവിന്നു സ്പർശഗന്ധസുഖത്തോടുകൂടി അനായാസേന വഹിക്കാവുന്നതായിട്ടാണിരുന്നതു്. സമുദ്രത്തെ പ്രാപിച്ച ഉടനെ മത്സ്യം പുഞ്ചിരിയോടുകൂടി മനുവിനെ നോക്കി ഇങ്ങിനെ പറഞ്ഞു:—

"എനിക്കു വേണ്ടുന്ന എല്ലാ രക്ഷയും ഭവാൻ സവിശേഷം ചെയ്തിട്ടുണ്ടു്. ഇനി യഥാകാലം ഭവാൻ ചെയ്യേണ്ടതെന്തെന്നു ഞാൻ പറഞ്ഞുതരാം. അചിരേണ

ഭൂമിയിലെ ഈ ചരാചരങ്ങൾ മുഴുവൻ പ്രളയത്തിൽ മറഞ്ഞുപോകും. ലോകത്തെ വെള്ളത്തിൽ മുക്കുന്ന കാലമാണ് ഇതാ വരുവാൻപോകുന്നതു്. അന്നു ഭവാനു ഏററവും ഹിതമായിട്ടുള്ളതു് ഞാൻ ഗ്രഹിപ്പിക്കാം. സ്ഥാവരജംഗമങ്ങളായി ചഞ്ചലങ്ങളും നിശ്ചലങ്ങളുമായ സർവ്വത്തിന്നും പരമദാരുണമായ നാശകാലം അടുത്തു. അന്നു കെട്ടുകയറോടുകൂടി ഒരു തോണി തയ്യാറാക്കി ഭവാൻ സപ്തർഷികളൊന്നിച്ച് അതിൽ കയറണം. ദ്വിജന്മാർ പണ്ടു പറഞ്ഞിട്ടുള്ള ബീജങ്ങളെല്ലാം അതിൽ കയററി ശരിയായി വേർതിരിച്ചു സൂക്ഷിച്ചുവെക്കണം. തോണിയിൽ കയറിയ ഉടനെ മുനിജനപ്രിയനായ ഭവാൻ എന്നെ പ്രതീക്ഷിച്ചുകൊള്ളുക; ഞാൻ അവിടെ വരാം. എനിക്ക് അപ്പോൾ കൊമ്പുണ്ടായിരിക്കുമെന്നതാണ് എന്നെ തിരിച്ചറിയുവാനുള്ള അടയാളം. ഇതൊക്കെയാണു ഭവാൻ ചെയ്യേണ്ടതായുള്ളതു്. എന്നെക്കൂടാതെ ആ പെരുവെള്ളം കടക്കുവാൻ ഭവാനു കഴികയില്ല. എൻെറ ഈ വാക്കിൽ ഭവാനു ഒട്ടും ശങ്ക വരരുതു്."

പറഞ്ഞതുപോലെയെല്ലാം ചെയ്തുകൊള്ളാമെന്നു മനു ഏററതിൽപ്പിന്നെ അവരിരുവരും യാത്രപറഞ്ഞു പിരിഞ്ഞു.

ഭൂമി മുഴുവൻ പ്രളയത്തിലായപ്പോൾ, മത്സ്യത്തിൻെറ ഉപദേശംപോലെ മനു നല്ലൊരു തോണി കെട്ടുകയറോടുകൂടി തയ്യാറാക്കി സർവ്വബീജങ്ങളുമെടുത്തു് അതിൽ കയറിയിരുന്നു വൻതിരകൾ ആർത്തടിക്കുന്ന കട

ലിൽ ഉഴഞ്ഞു വിട്ടുതുടങ്ങി. ആ ഘട്ടത്തിൽ മനുമഹൎഷി മത്സ്യത്തെ സ്മരിക്കയും അതറിഞ്ഞു മത്സ്യം അവിടെ വന്നെത്തുകയും ചെയ്തു. അതിൻെറ കൊമ്പു കണ്ടപ്പോൾ താൻ പ്രതീക്ഷിക്കുന്ന മത്സ്യംതന്നെയാണു് അതെന്നു മനു അറിഞ്ഞു. മലപോലെ വളൎന്ന ആ മഹാമത്സ്യത്തിൻെറ ശിരസ്സിൽ ഉയൎന്നുനില്ക്കുന്ന കൊമ്പിന്മേൽ തോണിക്കയർ ചുററികെട്ടി മുറുക്കി. പരമബലമായ മത്സ്യം ആ തോണിയെ മഹത്തായ വേഗത്തോടുകൂടി വലിച്ചുംകൊണ്ടു് ഉപ്പുവെള്ളംവഴിക്കു് അഭയസ്ഥാനം തിരഞ്ഞുകൊണ്ടു പാഞ്ഞുപോയി. തുള്ളിമറിയുന്ന വൻതിരകളാൽ ആൎത്തിരമ്പുന്ന പെരുവെള്ളം നിറഞ്ഞു, കൊടുംകാററാൽ കോളിളകിയ മഹാസമുദ്രത്തിൽ ആ തോണി മദോന്മത്തയായ ചപലസ്ത്രീയെപ്പോലെ ആടിയാടി അലഞ്ഞുലഞ്ഞു ചരിച്ചു. ഭൂമിയെയാവട്ടെ ദിക്കുകളെയാവട്ടെ കാണ്മാനില്ല. ഭൂമിയും ആകാശവും മുഴുവൻ ജലമയം തന്നെ. ലോകത്തിലെ സൎവ്വഭൂതങ്ങളും കലങ്ങിപ്പോയി. അന്നു സപ്തൎഷികളും മനുവും ആ മത്സ്യവും മാത്രമാണു് അവശേഷിച്ചതു്. ബഹുവൎഷകാലം ആ തോണിയെ പെരുംകടലിൽക്കൂടി മത്സ്യം തളൎച്ചകൂടാതെ വലിച്ചുചെന്നിട്ടു് ഒടുവിൽ പനിമാമലക്കൊടുമുടിയുടെ അരികെ എത്തി. "ഹിമവാൻെറ ഈ ശിഖരത്തിൽ ഈ തോണിയെ ഉടൻ കെട്ടുവിൻ" എന്നു് ആ മത്സ്യം മന്ദസ്മിതംചെയ്തുകൊണ്ടു മുനികളോടു പറഞ്ഞു. അവർ അന്നു തോണി കെട്ടിയ ഹിമാലയശൃംഗത്തിന്നു നൌബന്ധനം എന്നു പേരു

ണ്ടായിവന്നു. അവരെയെല്ലാവരേയും അഭയസ്ഥാനത്തു് എത്തിച്ചതിൽപ്പിന്നെ മത്സ്യം മഹർഷികളോടു താൻ ആരെന്നും ഇനി വേണ്ടുന്നതെന്തെന്നും അറിയിച്ചു:—

"ഞാൻ പ്രജാപതിയായ ബ്രഹ്മാവാണു്. എന്നെക്കൂടാതെ യാതൊന്നും ലോകത്തിലില്ല. മത്സ്യരൂപത്താൽ ഞാൻ നിങ്ങളെ ഭയത്തിൽനിന്നു മോചിപ്പിച്ചിരിക്കുന്നു. മേലിൽ, സ്ഥാവരങ്ങളും ജംഗമങ്ങളുമായ സർവ്വലോകങ്ങളേയും ദേവാസുരമാനുഷന്മാരേയും സൃഷ്ടിക്കേണ്ടതു മനുവാണു്. അതിനുള്ള പ്രതിഭ തീവ്രതപസ്സുകൊണ്ടു മനുവിനുണ്ടായിവരും. എന്റെ പ്രസാദത്താൽ മനുവിനു പ്രജാസൃഷ്ടിയിൽ പ്രമാദം പററുകയില്ല."

മത്സ്യരൂപനായി വന്ന പിതാമഹൻ ലോകസൃഷ്ടിക്കായി ഇപ്രകാരം മനുവിനോടു് ആജ്ഞാപിച്ചതിൽപ്പിന്നെ അന്തർദ്ധാനംചെയ്തു. വൈവസ്വതമനു ഈ നിയോഗത്തെ അനുസരിച്ചു പ്രജാസൃഷ്ടിയിൽ കൈവെച്ചപ്പോൾ ഒന്നും വേണ്ടപോലെ ചെയ്യുവാൻ കഴിയാതാകയാൽ മഹാതപസ്സിൽ ഏർപ്പെട്ടു. അതു കഴിഞ്ഞു വീണ്ടും സൃഷ്ടികർമ്മത്തിൽ പ്രവേശിച്ചു, മനുമഹർഷി തപോബലത്താൽ എല്ലാം യഥായോഗ്യം നിർവ്വഹിച്ചു. ഇക്കാണുന്ന സർവ്വപ്രജകളും മനുവിൽനിന്നാണു് ഉണ്ടായിരിക്കുന്നതു്.



## ൪. വ്യാസോല്പത്തി.

---

പണ്ടു പൌരവവംശത്തിൽ വസു എന്നൊരു മന്നവൻ സംജാതനായി. ഇദ്ദേഹം അസ്ത്രം കൈവിട്ടു്, ആശ്രമത്തിൽ വാണു തപോനിഷ്ഠനായി വസിച്ചു. വസുവിൻെറ ആ തപസ്സു കണ്ടപ്പോൾ ദേവന്മാർ അസ്വസ്ഥരായിത്തീൎന്നു. തപഃപ്രഭാവത്താൽ അദ്ദേഹം ഇന്ദ്രപദത്തെ കൈക്കലാക്കിയേക്കുമോ എന്നു ശങ്കിച്ചു ദേവന്മാർ സാമദാനോപായങ്ങളാൽ അദ്ദേഹത്തെ വശീകരിച്ചു തപസ്സു നിറുത്തുവാൻ ഒരുങ്ങിവന്നു.

"അല്ലയോ ഭൂപാലസത്തമ, ഭവാൻെറ ഈ തപസ്സു ക്ഷത്രിയധൎമ്മോചിതമല്ല. ഭവാൻതന്നെ ധൎമ്മം വിട്ടു നടന്നാൽ, അതു ലോകവാസികളെല്ലാം പിന്തുടരും. അപ്പോൾ, ഈ ഭൂമിയിൽ ധൎമ്മം കലങ്ങിമറിഞ്ഞുപോകും; അതിന്നു ഭവാൻ ഇടയുണ്ടാക്കരുതു്" എന്നു ദേവന്മാർ വസുവിനെ വിളിച്ചു് ഉപദേശിക്കയും, അതിനെ തുടൎന്നു ദേവന്മാർ താഴെ കാണിച്ച മാനപൂൎവ്വകമായ ഹിതോക്തികളാൽ ആ രാജാവിനെ തപസ്സിൽനിന്നു പിന്തിരിപ്പിക്കയും ചെയ്തു:—

"നിരാകുലനും സശ്രദ്ധനുമായി ലോകധൎമ്മത്തെ പരിഷ്കരിക്കുകയാണു ഭവാൻ ചെയ്യേണ്ടതു്. ആ ധൎമ്മം കൊണ്ടുതന്നെ ഭവാന്നു ശാശ്വതമായ പുണ്യലോകത്തെ പ്രാപിക്കാം. മന്നവനായ ഭവാൻ വിണ്ണവനായ എൻെറ ഇഷ്ടമിത്രമാണു്. നല്ലൊരു രാജ്യം തെരഞ്ഞെടുത്തു ഭവാൻ അതു ഭരിക്കുക. പുണ്യോത്തമവും ധാ

ധാന്യസമൃദ്ധവും, സുഖാനുഭവപൂൎണ്ണവും ഗോകുലപ്രിയവും സൌമ്യവുമായി ചേദിരാജ്യം സ്വൎഗ്ഗംപോലെ പരിലസിക്കുന്നു. വിവിധസമ്പന്നിലയനമാണ് ആ ദേശം. അവിടുത്തെ നിവാസികളാവട്ടെ, ധൎമ്മശീലന്മാരും സദാ സന്തുഷ്ടന്മാരുമാണ്. അവർ വിനോദത്തിൽകൂടിയും നുണ പറകയില്ല. ഭാഗിച്ചുകലുവാൻ ആഗ്രഹിക്കാതെ മക്കളെല്ലാം പിതൃജനഹിതത്തെ ആദരിച്ചു വൎത്തിക്കുന്നു. പശുക്കളിൽ ചുമടേററാതെ ആ ദുൎബ്ബലജീവികളെ വേണ്ടുംവണ്ണം പോററിവളൎത്തുന്നു. അവരവരുടെ ധൎമ്മം യഥാക്രമം നിൎവ്വഹിക്കുന്നവരാണ് ആ നാട്ടുകാരെല്ലാം. ആ അൎത്ഥാലയമായ രാജ്യത്തെ ഭവാൻ ആണ്ടുകൊള്ളുക. അതിന്നു പുറമെ ഞാൻ തരുന്ന ദിവ്യവും, സ്ഫാടികവും, ദേവഭോഗ്യവുമായ ഈ വിമാനത്താൽ ഭവാൻ ആകാശഗമനത്തിന്നു സമൎത്ഥനായിവരും. മനുഷ്യലോകത്തിൽ ഭവാന്നു മാത്രമേ ഈ സിദ്ധി ഉണ്ടാകയുള്ളു. ഉടലോടുകൂടി വാനേറിയപോലെ ഭവാൻ ഈ വിമാനത്തിൽ ദേവസമാനം ശോഭിക്കും. എന്നും വാടാത്ത ദേവമാല്യമായ വൈജയന്തിയേയും ഞാൻ ഭവാന്നു തരുന്നുണ്ട്. യുദ്ധത്തിൽ ആയുധത്താൽ മുറിവേല്ക്കാതെ ഭവാനെ ഇതു രക്ഷിക്കും. ഈ ദേവമാല്യം ധന്യവും നിരുപമവുമെന്നു ലോകം പുകഴ്ത്തുന്ന ചിഹ്നമായി ഭവാനിൽ ഇനിയെന്നും വിളങ്ങും.”

ഇപ്രകാരം വസുവിന്നു ദേവേന്ദ്രൻ ചേദിരാജ്യവും മുൻപറഞ്ഞ ദിവ്യവസ്തുക്കളും നൽകിയതിന്നു പുറമെ, മററൊരുപ്രകാരത്തിൽകൂടിയും അനുഗ്രഹിക്കയുണ്ടായി.

അഭീഷ്ടപ്രദവും ശിഷ്ടരക്ഷാസാധകവുമായ വേണുദണ്ഡം വസുവിന്നു് ഇന്ദ്രനിൽനിന്നു സിദ്ധിച്ചു. അദ്ദേഹം സിംഹാസനത്തിൽ പ്രവേശിച്ചു് ഒരു കൊല്ലം കഴിഞ്ഞതിൽപ്പിന്നെ ആ വേണുദണ്ഡത്തെ ഇന്ദ്രപൂജസ്ഥമായി ഭൂമിയിൽ നട്ടു. ഇങ്ങിനെ അന്നു് ആ രാജാവു ചെയ്തതുപോലെ ഭൂമിയിൽ യഷ്ടി നടുക എന്ന ക്രിയ ഇന്നും രാജാക്കന്മാർ അനുഷ്ഠിക്കാറുണ്ടു്. പിറേറനാൾ തന്നെ ആ യഷ്ടി പുഴക്കിയെടുക്കുന്നു. പുഷ്പചന്ദനവസ്ത്രാദികൾ ചാൎത്തി വിധിപൂൎവ്വകം ആ യഷ്ടി ഉയൎത്തിയതിൽപ്പിന്നെ, അതിൽ ഹംസരൂപിയായ ദേവനെ ആരാധിക്കുന്നു. വസുവിൻെറ സംപ്രീതിക്കു വേണ്ടിയാണു ദേവേന്ദ്രൻ ആ രൂപം കൈക്കൊണ്ടതു്. വസുഭൂപതി ചെയ്ത ഈ ഇന്ദ്രപൂജയെ അതുപടി അനുകരിക്കുന്ന മന്നവൻെറ നാട്ടിൽ വിജയവും ലക്ഷ്മിയും കേളിയാടുമെന്നാണു് ഇന്ദ്രവിധി.

വരസിദ്ധിപ്രഭാവത്താൽ വിജയാഢ്യനായിത്തീൎന്ന വസുരാജൎഷി ദാനധൎമ്മങ്ങളെല്ലാം വഴിപോലെ ആചരിച്ചു ചേദിരാജ്യം പരിപാലിച്ചുവന്നു. ഇന്ദ്രദത്തമായ സ്ഫാടികവിമാനത്തിൽ സഞ്ചരിക്കുന്ന അദ്ദേഹത്തെ ഇഹോപരിചരനായ രാജാവെന്നു ഗഗനചരന്മാരായ ഗന്ധൎവ്വാപ്സരസ്സുകൾ കീൎത്തനംചെയ്തു. ഒരിക്കൽ ആ ചേദിരാജ്യത്തുകൂടി ഒഴുകുന്ന ശുക്തിമതീനദിയെ കോലാഹലപൎവ്വതം കാമാതുരതയാൽ പിടിച്ചുണന്നുകയുണ്ടായി. ഇതു കണ്ടു വസു ചെന്നു ആ ശൈലത്തിന്നു് ഒരു ചവിട്ടു കൊടുത്തു. ചവിട്ടേററ പഴുതിൽക്കൂടി അ

പ്പോൾതന്നെ ആ നദി വെളിസ്സൊഴുകിത്തുടങ്ങി. കോലാഹലഗിരിക്കു ശുക്തിമതിയിൽ അന്നു രണ്ടു സന്താനങ്ങൾ ജനിച്ചു. തനിക്കുണ്ടായ മോചനത്താൽ സന്തുഷ്ടയായ ആ നദി ആ മക്കളെ കൃതജ്ഞതയോടെ വസുവിന്നു കൊടുത്തു. അവരിൽ പുരുഷനെ ആ നയജ്ഞനായ നൃപശ്രേഷ്ഠൻ തന്റെ സൈന്യാധിപനായി നിയമിക്കയും, സ്ത്രീയെ തന്റെ പത്നിയായി പരിഗ്രഹിക്കയും ചെയ്തു. അന്നൊരുനാൾ ആ ഗിരിക ഋതുസ്നാനംകഴിഞ്ഞു ശുദ്ധിമതിയായി ശോഭിക്കവേ, ആ കാമിനിയുമായി ക്രീഡിക്കുന്നതിന്നൊരുങ്ങിയ വസുവിന്നു പിതൃകല്പനപ്രകാരം അപ്പോൾതന്നെ നായാട്ടിന്നായി വനത്തിലേക്കു പോകേണ്ടതായിട്ടാണു വന്നതു്. അദ്ദേഹം കാടകം പുക്കു നായാട്ടു കഴിഞ്ഞതിൽപ്പിന്നെ, സൌന്ദര്യസമൃദ്ധിയാൽ ശ്രീദേവിപോലെ വിളങ്ങുന്ന ഗിരികയെ രാഗപാരവശ്യത്തോടെ ഓർത്തു. ആ വനമാവട്ടെ മണമേറിയ പുഷ്പങ്ങളും, സ്വാദേറിയ ഫലങ്ങളും കനക്കെ വഹിച്ചു നിരക്കെ നില്ക്കുന്ന വിവിധവൃക്ഷങ്ങളാൽ വിലസിതമാണു്. ഭൃംഗഝംകാരവും കോകിലനാദവുംകൊണ്ടു് ആ വനം കണ്ണിന്നാനന്ദം വളർത്തുന്നതുമുണ്ടു്. ഈ വസന്തവിലാസത്താൽ കാമാന്ധത വളർന്നു രാജാവു ഗിരികയെയോർത്തു മനസ്സിളകിക്കൊണ്ടു് ആ കാട്ടിൽ ചുറ്റിനടന്നു. നറുംമലർനിര ചൂടി, ഇളംതളിരുകളണിഞ്ഞു, മണമേറും ചില്ലകളിളക്കി, അഴകുവഴിഞ്ഞുനില്ക്കുന്ന ഒരു അശോകത്തെ കണ്ടു് ആ കാമാന്ധൻ അതിന്റെ ഛായയിൽ ചെന്നിരുന്നു. അപ്പോഴത്തെ ഇളംതെന്നലും

പുതുമലർമണവും ഏററത്തോട്ടുകൂടി വസുവിനു കരകവിഞ്ഞുവളൎന്ന ആനന്ദത്താൽ രേതഃസ്ഖലനമുണ്ടായി. സ്വപത്നിയുടെ ഋതുവും സ്വന്തം രേതസ്സും നിഷ്ഫലമാകരുതെന്നു ആ ധൎമ്മജ്ഞൻ നിശ്ചയിച്ചു. പരമവും ഫലോൽപാദകവുമാണല്ലോ രേതസ്സ്. അതുകൊണ്ട് അതിനെ അദ്ദേഹം അഭിമന്ത്രിച്ച ശേഷം, അരികെ നില്ക്കുന്നതായിക്കണ്ട ഒരു പരുന്തിനോട് തന്റെ ആ രേതസ്സ് രാജധാനിയിൽ എത്തിച്ചു ഗിരികക്കു കൊടുക്കുവാൻ ആവശ്യപ്പെട്ടു. അതിന്മണ്ണം ആ പരുന്തു വസുവീൎയ്യത്തെ എടുത്ത് ആകാശത്തേക്കുയൎന്നു പറന്നു. ആ പക്ഷി റാഞ്ചിക്കൊണ്ടുപോകുന്ന വൃക്ഷപത്രത്തിലെ സാധനം മാംസഖണ്ഡമായിരിക്കാമെന്നു ശങ്കിച്ച് അതിനെ മറെറാരു പരുന്തു വന്ന് ആക്രമിക്കയാൽ, ഇരുവരും തമ്മിൽ പൊരുതുകയും, അതിൽവെച്ച് ആ വസുവീൎയ്യം പരുന്തിൻകാലിൽനിന്നു യമുനാനദിയിൽ വീഴുകയും ചെയ്തു. അന്ന് ആ നദിയിൽ അദ്രികയെന്ന ഒരു അപ്സരസ്സ് ബ്രഹ്മശാപത്താൽ മത്സ്യമായി കിടന്നിരുന്നു. ആ മീൻ, വെള്ളത്തിൽ വീണ വസുരേതസ്സ് എത്തിപ്പിടിച്ച് അകത്താക്കി. പത്തുമാസം കഴിഞ്ഞതിൽപ്പിന്നെ, ആ മത്സ്യം മുക്കുവന്മാരുടെ വലയിൽ കുടുങ്ങുകയാൽ, അവർ അതിനെ പിടിച്ചു കൊണ്ടുപോയി അറുത്തു. അപ്പോൾ അതിന്റെ വയററിൽ രണ്ടു മനുഷ്യശിശുക്കളെ കാണുകയാൽ ഈ അത്ഭുതസംഭവം അവർ രാജാവിനെ ഉണൎത്തിച്ചു. ഉപരിചരനായ വസുഭൂപാലൻ ആ ശിശുക്കളിൽ പുരുഷനെ കൈക്കൊള്ളുകയും സ്ത്രീയെ മുക്കുവത്തലവന്നു

കൊടുക്കുകയും ചെയ്തു. ആ പുരുഷനാണു മത്സ്യനെന്ന പേരിൽ സത്യനിഷ്ഠനും ധർമ്മാത്മാവുമായ രാജാവായി പ്രശോഭിച്ചതു്. മുക്കുവനു കിട്ടിയ മത്സ്യഗന്ധിനിയായ കുമാരി സത്യവതിയെന്ന നാമം ധരിച്ചു സൌന്ദര്യവും സൌശീല്യവും തികഞ്ഞു വളൎന്നുവന്നു. പിതൃനിയോഗ പ്രകാരം ആ കന്യക പഥികന്മാരെ തോണിയാൽ പുഴ കടത്തുന്ന ജോലിയിൽ ഏൎപ്പെട്ടു. അക്കാലത്തൊരു നാൾ ആ വഴിക്കു വന്ന പരാശരമഹൎഷി, സിദ്ധന്മാരെ ക്കൂടിയും കൊതിപ്പിക്കുമാറു് അത്രയും സൌന്ദൎയ്യം വിള ഞ്ഞു തിളങ്ങുന്ന കമനീയാംഗിയായ സത്യവതിയെ കണ്ടു കാമമോഹിതനായിത്തീൎന്നു. അദ്ദേഹം തന്റെ അഭിലാഷം തുറന്നറിയിച്ചപ്പോൾ, ആററിൻകരയിൽ നില്ക്കുന്ന ജനങ്ങളെ ചൂണ്ടിക്കാണിച്ചു്, അവരെല്ലാം കാണേ താൻ എങ്ങിനെയാണു് ഈ അഭീഷ്ടത്തെ സാധിപ്പിക്കുവാൻ ശക്തയാകുകയെന്നു് ആ കന്യക ചോദിച്ചു. പരാശരൻ, തപഃപ്രഭാവത്താൽ, ഉടൻതന്നെ ഘോരഹിമപാതമുണ്ടാക്കി ചുററും അന്ധകാരമയമാക്കി. സത്യവതിയാവട്ടെ, ഈ അത്ഭുതക്രിയയാലുണ്ടായ വിസ്മയത്താലും, താൻ ഏൎപ്പെടുവാൻ പോകുന്നതിനേപ്പററിയോൎത്തുണ്ടായ ലജ്ജയാലും ആകുലയായിത്തീൎന്നു.

“അല്ലയോ, മഹാമുനേ, ഞാൻ കേവലമൊരു കന്യകയാണു്. എന്റെ ജീവിതം എന്റെ പിതാവിന്നധീനമാണു്. അവിടുന്നുമായുള്ള ചേൎച്ചയാൽ എന്റെ കന്യകാത്വം നശിച്ചുപോകും. അങ്ങിനെയായാൽ, പിന്നെ ഞാൻ വീട്ടിൽ ചെല്ലുന്നതെങ്ങിനെ? ജീവിതാന്ത

ന്നേ എനിക്കു ദൂഷ്യമാകയില്ലയോ? ഇതെല്ലാം ചിന്തിച്ചു ഞാൻ ചെയ്യേണ്ടതെന്തെന്നു് അവിടുന്നു വിധിച്ചാലും!”

ഇങ്ങിനെ സത്യവതി പറഞ്ഞപ്പോൾ, തന്റെ ഇഷ്ടംപോലെ പ്രവൎത്തിക്കുന്നതുകൊണ്ടു കന്യകാത്വം ദുഷ്ടമാകയില്ലെന്നു പരാശരൻ സമാധാനിപ്പിച്ചു. എന്നുതന്നെയല്ല, ആ മത്സ്യഗന്ധിയെ അദ്ദേഹം ഗന്ധവതിയാക്കുകയും ചെയ്തു. അപ്പോൾമുതൽ സത്യവതിയിൽനിന്നുള്ള സൌരഭ്യം ഒരു യോജന ദൂരംവരെ വ്യാപിച്ചുതുടങ്ങി. വരസിദ്ധിയാൽ സന്തുഷ്ടയായിത്തീൎന്ന ആ കന്യക, അത്ഭുതകൎമ്മാവായ പരാശരനുമായുണ്ടായ ചേൎച്ചയിൽനിന്നു ഗൎഭംധരിക്കയും, ആ യമുനാദ്വീപിൽ തന്നെ പ്രസവിക്കയും ചെയ്തു. ദ്വൈപായനനായ ആ കുട്ടിയാണു മഹാഭാരതകൎത്താവായ വ്യാസൻ. തന്നെ കാണേണമെന്നു വിചാരിക്കുമ്പോഴെല്ലാം വന്നുകൊള്ളാമെന്നു വാക്കുകൊടുത്തു് അമ്മയെ സമാശ്വസിപ്പിച്ചു് അമ്മയുടെ അനുമതിയോടുകൂടിത്തന്നെ വ്യാസൻ തപസ്സിന്നായി കാട്ടുപൂകി. കന്യകാത്വത്തിന്നു ലോപമുണ്ടാകാതെതന്നെ സത്യവതി ആറ്റിൻകരയിൽ ചെന്നുചേരുകയും ചെയ്തു.

## ൬ മുൽഗലൻ.

സത്യവാദിയും അനസൂയകനും സംയതേന്ദ്രിയനും ധ[illegible]വുമായ മുൽഗലൻ അന്നന്നു കിട്ടുന്ന ധാ

ന്യാവശേഷത്താൽ വിശപ്പടക്കിക്കൊണ്ടു കരുക്ഷേത്രത്തിൽ വാണുവന്നു. അതിഥികളെയെല്ലാം സൽക്കരിക്കയും, ചുരുങ്ങിയ നേട്ടത്താൽ തൃപ്തിപ്പെടുകയും എപ്പോഴും കമ്മത്തിൽ ഏപ്പെടുകയും ചെയ്തുകൊണ്ടു് ആ മഹാതപസ്വി ഇഷ്ടീകൃതമെന്ന യജ്ഞം അനുഷ്ഠിച്ചു പുത്രന്മാരോടും ദാരങ്ങളോടും കൂടി ഒരു പക്ഷത്തിൽ ഒരിക്കൽ മാത്രം ആഹാരം കഴിച്ചു് ഉപജീവിച്ചു. ഒട്ടൊട്ടായി ശേഖരിച്ചുകൊണ്ടു ഒരു പാത്രം അരി പക്ഷംതോറും മുൽഗലൻ നേടിവെക്കും. മത്സരം വെടിഞ്ഞു് അമാവാസിയിലും പൌൎണ്ണമാസിയിലും വ്രതം അനുഷ്ഠിച്ചു ദേവതകളേയും അതിഥികളേയും പൂജിച്ചു് അവശേഷംകൊണ്ടു മുൽഗലൻ ശരീരസംരക്ഷണംചെയ്യും. സാക്ഷാൽ ത്രിലോകേശ്വരനായ ഇന്ദ്രൻ ദേവന്മാരോടുകൂടി പവ്വംതോറും വന്നു തന്റെ ഭാഗം മുൽഗലനിൽനിന്നു പതിവായി മേടിച്ചുകൊണ്ടിരുന്നു. വൈശ്വദേവം മുതലായ പവ്വങ്ങളെ സംബന്ധിച്ചുള്ള കമ്മങ്ങൾ കാലംപോലെ അനുഷ്ഠിച്ചു്, മുനിവൃത്തിയോടുകൂടിയ ആ ബ്രാഹ്മണൻ അതിഥികൾക്കെല്ലാം സന്തുഷ്ടചിത്തനായി അന്നം കൊടുക്കും. താൻ നേടീട്ടുള്ള ആ ഒരു പാത്രം അരികൊണ്ടു് ആ നിമ്മത്സരനായ മഹാത്മാവു് അന്നദാനംചെയ്താൽ അതിഥിദശനംകൊണ്ടു വേറെ അന്നം തനിയെ വദ്ധിക്കും. അതിനെക്കൊണ്ടു പണ്ഡിതന്മാരായ ഒരുനൂറു വിപ്രന്മാരെ ഊട്ടും. ത്യാഗത്താൽ വിശുദ്ധനായ ആ മുനിക്കായി വീണ്ടും അന്നം വദ്ധിച്ചുകാണും. തീക്ഷ്ണവ്രതനും ധമ്മിഷ്ഠനുമാണു മുൽഗലനെന്നു കേട്ടു ദിഗംബ

രനായ ദുൎവ്വാസാവു ഒരു നാൾ അവിടെ വന്നു. ഉന്മത്ത
നെപ്പോലെ വികൃതവേഷനായി വൃഥാ ചിരിക്കയും പല
പല പരുഷവാക്കുകൾ പറകയും ചെയ്തുകൊണ്ടു ദുൎവ്വാ
സാവു മുൽഗലന്റെ മുമ്പിൽ ചെന്നു താൻ അന്ന
ത്തിന്നാണു വന്നിരിക്കുന്നതെന്നു പറഞ്ഞു. ആ മുനിക്കു
മുൽഗലൻ സ്വാഗതം പറഞ്ഞു പാദ്യം (കാൽ കഴുകുവാ
നുള്ള വെള്ളം), ആചമനീയം (കുടിക്കുവാനുള്ള വെ
ള്ളം). ഉത്തമമായ അൎഘ്യം (പൂജാദ്രവ്യം) എന്നിവ
കൊടുത്തു സൽകരിച്ചതിൽപ്പിന്നെ ഉണ്ണുവാൻ ക്ഷണി
ച്ചു. അതിഥിവ്രതിയായ മുൽഗലൻ വിശപ്പോടുകൂടി വ
ന്നിരിക്കുന്ന ആ താപസന്നു് അന്നദാനം ചെയ്തു. ഉന്മ
ത്തനായിരുന്നാലും, ആ ക്ഷുധിതനായ മുനി രസംകൂടി
യ അന്നത്തെ ശ്രദ്ധയോടെ ഭുജിച്ചു. വിശപ്പു തീരുന്ന
തുവരെക്കും ആ ഉന്മത്തന്നു മുൽഗലൻ വീണ്ടും വീണ്ടും
അന്നം കൊടുത്തു. ഒടുവിൽ ചോറു മുഴുവൻ ഉണ്ടുതീ
ത്തു് ഉച്ഛിഷ്ടത്തെ തന്റെ ദേഹത്തിൽ തേച്ചു് ദുൎവ്വാസാ
വു് അവിടെനിന്നു പോയി. മുൽഗലൻ അന്നന്നു് ഒ
ട്ടൊട്ടായി നേടുന്ന ധാന്യാവശേഷംകൊണ്ടു് അടുത്തപ
ക്ഷത്തേക്കു തനിക്കായി ആഹാരം തയ്യാറാക്കി വെക്കു
വെ, അപ്പൊഴും ദുൎവ്വാസാവു് അവിടെ വന്നു. എന്നിട്ടും
ആ മുനി ആ അന്നം മുഴുവൻ ഭുജിച്ചു തന്റെ പാട്ടിൽ
പോകയും ചെയ്തു. മുൽഗലന്നു് ആഹാരമില്ലാതെയാ
യി. വിശപ്പോടുകൂടിത്തന്നെ ആ ബ്രാഹ്മണൻ വീണ്ടും
ധാന്യാവശേഷം നേടിവന്നു. വിശപ്പുകൊണ്ടു മുൽഗല
ന്നു വികാരമൊന്നും ഉണ്ടായില്ല. ക്രോധമോ മാത്സൎയ്യ

മോ നിന്ദയോ സംഭ്രമമോ അദ്ദേഹത്തെ ബാധിച്ചില്ല. കഷ്ടപ്പെട്ടു് കെട്ടാട്ടെ ധാന്യാവശേഷം നേടി ഭാര്യയോടും പുത്രന്മാരോടുംകൂടി ഉപജീവിക്കുന്ന മുൽഗലൻ നിരാഹാരനായിത്തീർന്നിട്ടും പ്രശാന്തനായിത്തന്നെ വർത്തിച്ചു. ദുർവ്വാസാവാകട്ടെ പക്ഷംതോറുമായി ആറു പ്രാവശ്യം കൃതനിശ്ചയനായി വന്നു മുൽഗലൻ നേടിവെച്ചിട്ടുള്ള അന്നമെല്ലാം ഭുജിച്ചു് ആ മുനിസത്തമനെ നിരാഹാരനാക്കിത്തീർക്കുകയുണ്ടായി. ഇത്രയും ദ്രോഹിച്ചിട്ടും മുൽഗലന്റെ മനസ്സു് ഇളകിയില്ല. ആ ശുദ്ധാത്മാവിന്റെ നിർമ്മലമനസ്സു കണ്ടു ദുർവ്വാസാവു് ഏററവും പ്രീതനായി അനുഗ്രഹിച്ചു:—

“ഹേ മുൽഗല, ഭവാനെപ്പോലെ മാത്സര്യഹീനനായ ദാതാവു് ഈ ലോകത്തിൽ വേറെയാരുമില്ല. ധർമ്മബോധത്തെ കെടുക്കുന്നതാണു വിശപ്പു്. വിശപ്പു വളർന്നാൽ ധൈര്യം നശിക്കും. എന്നാൽ, ഭവാൻ നിരാഹാരനായിത്തീർന്നിട്ടും ധർമ്മബോധം കെടുകയാവട്ടെ ധൈര്യം നശിക്കയാവട്ടെ ചെയ്തിട്ടില്ല. രസങ്ങളെ അനുസരിച്ചുകൊണ്ടിരിക്കുന്ന നാവു് എപ്പോഴും രസങ്ങളെത്തന്നെ കൊതിച്ചുംകൊണ്ടിരിക്കും. ഭവാൻ ഇന്ദ്രിയങ്ങളെ നിയന്ത്രിക്കയാൽ, നാവിനു് അടിമപ്പെട്ടു ചെന്നു് അധർമ്മത്തിൽ പതിക്കാതായി. ആഹാരമാണു പ്രാണനു് ആധാരം. ആ പ്രാണനേയും ഭവാൻ അടക്കിനിർത്തിയിരിക്കുന്നു. ചഞ്ചലവും നിഗ്രഹിക്കുവാൻ പ്രയാസമേറിയതുമാണു മനസ്സു്. ഭവാൻ തപസ്സുകൊണ്ടു മനസ്സിനേയും ഇന്ദ്രിയങ്ങളേയും ഏകാഗ്രമാക്കി നിർത്തിയിരിക്കുന്നു.

ഏററവും പണിപ്പെട്ട നേടിയതിനെ ശുദ്ധമനസ്സോട കൂടി അന്നന്നു കൊടുക്കുന്നതു വലിയ കഷ്ടമാണു്. ആ കഷ്ടം ഭവാനു തോന്നിട്ടില്ല. ധൎമ്മോചിതമായ കൎമ്മങ്ങളെല്ലാം ഭവാനു സാധിച്ചിരിക്കുന്നു. ഭവാനുമായുള്ള ചേൎച്ചയാൽ ഞാൻ പ്രീതനും അനുഗ്രഹീതനുമായി. ഇന്ദ്രിയനിഗ്രഹം, ധൈൎയ്യം, ദമം, ശമം, ദയ, സത്യം, ധൎമ്മം എന്നിവ ഭവാനിൽ ഉറച്ചുനില്ക്കുന്നു. ഭവാൻ സ്വകൎമ്മങ്ങളാൽ ലോകങ്ങളെ കീഴടക്കി പരമഗതിയെ പ്രാപിച്ചിരിക്കുന്നു. അഹോ, ഭവാനുള്ള മഹത്തായ ദാനശീലത്തെ സ്വൎഗ്ഗവാസികൾ ഇതാ പുകഴ്ത്തുന്നു. സുവ്രതനായ ഭവാൻ ശരീരത്തോടുകൂടിത്തന്നെ സ്വൎഗ്ഗത്തെ പ്രാപിക്കും".

ദുൎവ്വാസാവു് ഇങ്ങിനെ അഭിനന്ദിച്ചു കഴിഞ്ഞ ഉടനെ വിമാനത്തോടുകൂടി ദേവദൂതൻ മൽഗലന്റെ മുമ്പിൽ വന്നു. കിംകിണീമാലകളോടും ദിവ്യഗന്ധത്തോടും കൂടിയ ആ വിചിത്രരഥം ഇഷ്ടംപോലെ എങ്ങും ചരിക്കുവാൻ കഴിവുള്ളതാണു്.

ദേവദൂതൻ—ഈ വിമാനത്തെ ഭവാൻ സ്വന്തം കൎമ്മങ്ങളാൽ നേടിയിരിക്കുന്നു. പരമസിദ്ധിയെ പ്രാപിച്ചിരിക്കുന്ന ഭവാനു് ഇതിൽ കയറാം".

മൽഗലൻ—"സ്വൎഗ്ഗവാസികൾക്കുള്ള ഗുണങ്ങൾ എന്തെല്ലാമാണെന്നു് എനിക്കു കേൾക്കേണമെന്നുണ്ടു്. അവൎക്കുള്ള തപോഗുണങ്ങളും ധൎമ്മനിശ്ചയങ്ങളും എന്തൊക്കെയാണു്? സ്വൎഗ്ഗത്തിൽ എന്തു സുഖമാണുള്ളതു്? അവിടെ എന്തെല്ലാമാണു ദോഷങ്ങൾ? സത്തു

ക്കൾ തമ്മിൽ ഏഴു വാക്കുകൾ പറയുവാൻ ഇടയായാൽ അവർ മിത്രങ്ങളായിയെന്നു കുലീനന്മാർ പറയുന്നു. അങ്ങിനെയുള്ള മിത്രത്വത്തെ പുരസ്കരിച്ചു കൊണ്ടാണു ഞാൻ ഭവാനോടു് ഇത്രയും ചോദിക്കുന്നതു്.

ദേവദൂതൻ—മഹർഷേ, ആൎയ്യബുദ്ധിയായ ഭവാൻ ബഹുമാനിക്കത്തക്ക ഉത്തമമായ സ്വൎഗ്ഗസുഖത്തെ പ്രാപിച്ചിട്ടും അതിനെപ്പററി മൂഢനെന്നപോലെ തൎക്കിച്ചുനില്ക്കുന്നതെന്താണു്? ഏററവും ഉയരേ നില്ക്കുന്ന ലോകമാണു സ്വൎഗ്ഗം. എന്നും സൽപഥത്തിൽ ചരിക്കുന്നവർ വിമാനസ്ഥരായി മേല്പോട്ടുയൎന്നു സ്വൎഗ്ഗത്തിൽ ചെല്ലും. തപസ്സിൽ തപിക്കാത്തവരോ യജ്ഞം ചെയ്യാത്തവരോ സത്യം പറയാത്തവരൊ ആസ്തികബുദ്ധി ഇല്ലാത്തവരോ സ്വൎഗ്ഗത്തിൽ എത്തുകയില്ല. ധൎമ്മാത്മാക്കളും ജിതേന്ദ്രിയന്മാരും ശമദമസമ്പന്നന്മാരായ നിൎമ്മത്സരന്മാരും ദാനധൎമ്മരതന്മാരും, സമരവീരന്മാരായ ശൂരന്മാരും സ്വൎഗ്ഗത്തെ പ്രാപിക്കും. ശമദമാത്മകമായ ശ്രേഷ്ഠധൎമ്മങ്ങളെ ആചരിച്ചു സജ്ജനങ്ങൾ പുണ്യലോകങ്ങളിൽ വസിക്കുന്നു. ദേവന്മാർ, സാദ്ധ്യന്മാർ, സന്ധൎവ്വന്മാർ, അപ്സരസ്സുകൾ, മഹർഷികൾ എന്നിവരുടെ ആലയങ്ങളായി വേറെ വേറെ അനേകവിധം ലോകങ്ങളുണ്ടു്. ആ ശുഭലോകങ്ങളെല്ലാം തേജോമയങ്ങളും സൎവ്വകാമസമ്പൂൎണ്ണങ്ങളുമായി ശോഭിക്കുന്നവയുമാണു്. മുപ്പത്തിമൂവ്വായിരം യോജന മേൽപ്പരപ്പുള്ള മേരുപൎവ്വതത്തിലാണു നന്ദനം മുതലായ ദേവോദ്യാനങ്ങൾ. അവിടെ പുണ്യകൎമ്മ

കൎത്താക്കൾ സദാ വിഹരിക്കുന്നു. സ്വൎഗ്ഗത്തിൽ വിശപ്പോ ദാഹമോ വാട്ടമോ ഉഷ്ണമോ കുളിരോ ഭയമോ ഉണ്ടാകയില്ല. ബീഭത്സമോ, അശുഭമോ ആയ യാതൊന്നും അവിടെയില്ല. സൎവ്വത്ര മനോജ്ഞഗന്ധം വ്യാപിച്ചിരിക്കുന്നു. സൎവ്വവും സുഖസ്പൎശമായിട്ടുള്ളതാണ്. കാതിന്നും കരളിന്നും ഇമ്പം ചേൎക്കുന്ന ശബ്ദം മാത്രമേ അവിടെയെങ്ങും കേൾക്കുകയുള്ളു. ശോകമോ ജരമോ ക്ലേശമൊ കരച്ചിലോ അവിടെയെങ്ങുമില്ല. ഇങ്ങിനെയുള്ള ലോകത്തിലാണു സ്വന്തം സുകൃതകൎമ്മഫലത്താൽ മനുഷ്യർ എത്തുന്നതു്. അവിടെ ചെന്നാൽ ശരീരം തേജോരൂപമായിത്തീരും. മാതാപിതാക്കൾ ചെയ്ത കൎമ്മത്താലല്ലാ സ്വന്തം കൎമ്മത്താലാണു മനുഷ്യർ സ്വൎഗ്ഗലോകത്തെ പ്രാപിക്കുക. അവിടെ വിയൎപ്പോ ദുൎഗ്ഗന്ധമോ മലമൂത്രങ്ങളോ ഇല്ല. അങ്ങു വാഴുന്നവരുടെ വസ്ത്രത്തിൽ പൊടി പററുകയില്ല. പൂമാലകൾ ദിവ്യഗന്ധം ചേൎന്നു മനോഹരമായി ശോഭിക്കുന്നതല്ലാതെ ഒരിക്കലും വാടുകയില്ല. ഇതാ ഇത്തരത്തിലുള്ള വിമാനങ്ങളും ആ സ്വൎഗ്ഗവാസികൾക്കുണ്ടു്. ഈൎഷ്യ, ശോകം, മോഹം, മാത്സൎയ്യം എന്നിവയൊന്നും ചേരാത്തവർ സ്വൎഗ്ഗത്തെ പ്രാപിച്ചു സസുഖം വാഴുന്നു. ഇങ്ങിനെയുള്ള ലോകങ്ങളെക്കൂടാതെ ഇവയുടെ മീതെയായി ഗുണസമ്പൂൎണ്ണങ്ങളായ ദിവ്യലോകങ്ങൾ വേറെയുമുണ്ടു്. മുമ്പിലുള്ളതു, ശുഭങ്ങളും തേജോമയങ്ങളുമായ ബ്രാഹ്മണലോകങ്ങളാണു്. സ്വന്തം ശുഭകൎമ്മങ്ങളാൽ പരിപൂരിതന്മാരായ മഹൎഷികളാണു് അവിടെ ചെല്ലു

ക. മററൊരു ലോകത്തിൽ ദേവന്മാരുടെ ദേവതകളായ
ഋഭുക്കൾ പാക്കുന്നു. അവരുടെ മീതെയുള്ള ലോകത്തിൽ
ദേവതകൾ യാഗം ചെയ്യുന്നു. ഈ ലോകങ്ങളെല്ലാം
സ്വയംപ്രഭങ്ങളായി, സവ്വകാമങ്ങളും നൽകുന്നവയാ
യി ശോഭിക്കുന്നവയാണു്. അവിടെ വാഴുന്നവക്ക് സ്ത്രീ
വിഷയമായ താപമോ ഐശ്വൎയ്യംകൊണ്ടുള്ള മത്സര
മോ ഇല്ല. അമൃതഭോജനന്മാരായ അവർ ആഹുതിക
ളെക്കൊണ്ടല്ല വത്തിക്കുന്നതു്. ആ ദിവ്യരൂപന്മാരെല്ലാ
വരും അശരീരികളാണു്. സനാതനന്മാരായ ആ ദേവ
ദേവന്മാർ എന്നും ആനന്ദിക്കുന്നവരാണു്. അവർ ഒ
രിക്കലും സുഖത്തെ തേടേണ്ടിവരുന്നില്ല. കല്പം മാറു
മ്പോഴും അവർ മാറുകയില്ല. ജര, മൃത്യു, ഹഷം, പ്രീതി
എന്നിവയൊന്നും അവക്കില്ല. സുഖദുഃഖങ്ങളോ രാഗ
ദ്വേഷങ്ങളൊ അവരെ ബാധിക്കയില്ല. ഈ പരമഗ
തിയെ ദേവന്മാർപോലും കാംക്ഷിക്കുന്നു. പരമസിദ്ധി
ആക്കും എളുപ്പത്തിൽ പ്രാപിക്കാവുന്നതല്ല. കാമപര
ന്മാക്ക് അതു് ഒരിക്കലും ലഭിക്കയുമില്ല. വിധിപൂവ്വകമാ
യ ദാനങ്ങൾകൊണ്ടും ശ്രേഷ്ഠനിയമങ്ങൾകൊണ്ടും പ
ണ്ഡിതന്മാർ മുപ്പത്തിമൂന്നുകോടി ദേവന്മാക്കുള്ള സ്വ
ൎഗ്ഗത്തെ പ്രാപിക്കും. ദാനകൃതമായ ഈ സമ്പത്തി
ഭവാൻ സസുഖം നേടിയിരിക്കുന്നു. തപസ്സുകൊണ്ടു് ഉ
ജ്ജ്വലിക്കുന്ന ഭവാൻ സുകൃതത്താൽ നേടിയ ഈ സി
ദ്ധിയെ കൈയേററാലും. നാനാലോകങ്ങളേയും അവ
യുടെ ഗുണങ്ങളേയും സ്വൎഗ്ഗസ്വഭാവത്തേയും പററി ഞാൻ
പറഞ്ഞുവല്ലോ. ഇനി സ്വൎഗ്ഗത്തിലെ ദോഷങ്ങൾ എ

ന്തൊക്കെയാണെന്നു പറയാം. ഭൂമിയിൽവെച്ച് ഏതേതു കാര്യങ്ങൾ ചെയ്തിട്ടുണ്ടോ അവയുടെ ഫലങ്ങൾ മാത്രം സ്വർഗ്ഗത്തിൽ ചെന്നാൽ ഭുജിക്കാം. സ്വർഗ്ഗത്തിൽ വസിച്ചു പുതിയ കർമ്മങ്ങളൊന്നും ചെയ്യുവാൻ കഴികയില്ല. പൂർവ്വകർമ്മഫലത്തെ മൂലച്ഛേദംചെയ്ത് അനുഭവിക്കുകയാണ് അവിടെ ചെയ്യുന്നതു്. അതു ദോഷമാണെന്നാണ് എന്റെ മതം. ഫലങ്ങൾ ഭുജിച്ചു കഴിഞ്ഞവൻ സ്വർഗ്ഗത്തിൽനിന്നു പതിക്കും. സുഖസമ്പൂർണ്ണചിത്തന്മാരായി വാണുവന്നവർ പെട്ടെന്നു പതിച്ചുപോകുന്നു. ഇനി മറെറാരു ദോഷമുണ്ട്. താഴേലോകങ്ങളിൽ സ്ഥിതിചെയ്യുന്നവർ ഉപരിലോകങ്ങളിൽ പാർക്കുന്നവർക്കു കൂടുതലായുള്ള ദീപ്തശ്രീകണ്ടു സന്തോഷംകെട്ടു പരിതപിക്കുന്നു. ബുദ്ധിമോഹം ബാധിച്ചാൽ അവൻ പൊടിയേററു് അശുചിയാകും. അപ്പോൾ അവൻ അണിഞ്ഞിട്ടുള്ള പൂക്കൾ വാടിത്തുടങ്ങും. അതു കണ്ടാൽ, തനിക്കു താഴെ വീഴേണ്ട കാലമായിയെന്നറിഞ്ഞു് അവൻ ഭയപ്പെടും. ബ്രഹ്മലോകംവരെ ഈ ദാരുണദോഷങ്ങൾ കാണാം. സുകൃതികളായ മനുഷ്യർക്കു സ്വർഗ്ഗലോകത്തിൽ അസംഖ്യം ഗുണങ്ങളുണ്ടു്. അവർ സ്വർഗ്ഗത്തിൽനിന്നു പതിച്ചാലും അവരിൽ വേറെ ഗുണങ്ങൾ പരിശോഭിക്കും. ശുഭവിചാരയോഗംകൊണ്ടു് അവർ മനുഷ്യരായിട്ടേ പിറക്കുകയുള്ളൂ. മനുഷ്യലോകത്തിൽ അവർ മഹാഭാഗന്മാരായി സുഖികളായി ജീവിക്കും. എന്നാൽ അവർക്കു ധർമ്മബോധമില്ലാതെവന്നാൽ അവർ അധർമ്മത്വത്തിൽ പതിച്ചുപോകും. ഇഹത്തിൽ

ചെയ്യുന്ന കമ്മങ്ങൾക്കുള്ള ഫലമെല്ലാം മനുഷ്യർ ഭുജിക്കവാനുള്ളവയാണു പരലോകങ്ങൾ. ഇഹലോകം കമ്മഭൂമിയും പരലോകം ഫലഭൂമിയുമാണ്.

മുൽഗലൻ — സ്വർഗ്ഗത്തിന്നുള്ള മഹത്തായ ദോഷങ്ങൾ ഇന്നിന്നവയാണെന്നു ഭവാൻ പറഞ്ഞുവല്ലൊ. തീരെ നിർദ്ദോഷമായി വല്ല ലോകവുമുണ്ടെങ്കിൽ അതു് ഏതാണെന്നു കേട്ടാൽ കൊള്ളാം.

ദേവദൂതൻ — ബ്രഹ്മലോകത്തിന്റെ ഉപരിയായി പരമമായ വിഷ്ണുപദം സ്ഥിതിചെയ്യുന്നു. ശുദ്ധവും സനാതനവും ജ്യോതിമ്മയവുമായ പരബ്രഹ്മസ്ഥാനമാണതു്. വിഷയാത്മാക്കളായ പുരുഷന്മാക്ക് അവിടെ ചെല്ലാവതല്ല. ദംഭം, ലോഭം, ക്രോധം, മോഹം, ദ്രോഹം എന്നിവയാൽ പീഡിതരായവക്ക് ആ ലോകം അപ്രാപ്യമാണ്. നിമ്മമന്മാരും, നിരഹങ്കാരന്മാരും നിദ്വന്ദ്വന്മാരും, ജിതേന്ദ്രിയന്മാരുമായ ധ്യാനയോഗപരന്മാർ മാത്രമേ അവിടെ ചെല്ലുകയുള്ളൂ. ഭവാൻ ചോദിച്ചതിന്നെല്ലാം ഞാൻ മറുവടി പറഞ്ഞു കഴിഞ്ഞു. സാധുവായ ഭവാൻ ഒട്ടും വൈകിക്കാതെ സദയം പുറപ്പെട്ടാലും.

ഇതെല്ലാം കേട്ട മുനിശ്രേഷ്ഠനായ മുൽഗലൻ ബുദ്ധിപൂവ്വകം ആലോചിച്ചതിൽപ്പിന്നെ ഇങ്ങിനെ പറഞ്ഞു:—

"ഹേ, ദേവദൂത, ഭവാന്നു നമസ്കാരം. ഭവാൻ ഇഷ്ടംപോലെ, പോയിക്കൊള്ളുക. മഹാദോഷങ്ങൾ ചേന്ന ആ സ്വർഗ്ഗസുഖംകൊണ്ടു് എനിക്കു കാൎയ്യമൊന്നുമി

ല്ല. സ്വർഗ്ഗത്തിൽനിന്നു പതിക്കേണ്ടിവന്നാൽ അവിടത്തെ നിവാസികൾക്കു മഹത്തായ ദുഃഖവും ദാരുണമായ പരിതാപവുമുണ്ടാകും. അതുകൊണ്ടു ഞാൻ ആ സ്വർഗ്ഗത്തെ കാമിക്കുന്നില്ല. എവിടെച്ചെന്നാൽ ശോകമോ വ്യഥയോ ചാഞ്ചല്യമോ ഉണ്ടാകയില്ലയോ ആ സ്ഥാനത്തെ പ്രാപിക്കുവാൻ ഞാൻ ഏകാഗ്രചിത്തനായി ശ്രമിച്ചുകൊള്ളാം".

ഈ മറുവടി കേട്ടു ദേവദൂതൻ തിരിച്ചുപോയി. അന്നന്നു കിട്ടുന്ന ധാന്യാവശേഷംകൊണ്ട് ഉപജീവിക്കുന്ന ധർമ്മാത്മാവായ മുൽഗലൻ ഉത്തമമായ ശമത്തെ പ്രാപിച്ചു. സ്തുതിയേയും നിന്ദയേയും അദ്ദേഹം ഒരുപോലെ കരുതി. മണ്ണിന്നും കല്ലിന്നും പൊന്നിന്നും തമ്മിൽ അദ്ദേഹത്തിന്നു വിശ്വാസമില്ലാതായി. ശുദ്ധജ്ഞാനയോഗത്താൽ ആ മുനി ധ്യാനനിഷ്ഠനായി. ധ്യാനയോഗംകൊണ്ടു വൈരാഗ്യം വളർത്തി. ബ്രഹ്മജ്ഞാനം നേടി മുൽഗലൻ നിർവ്വാണലക്ഷണം ചേർന്ന ശാശ്വതമായ പരമസിദ്ധിയെ പ്രാപിക്കയും ചെയ്തു.

---

## ൩. ധുംധുമാരൻ

---

ഉത്തങ്കനെന്നു വിശ്രുതനായ മഹർഷി രമണീയമായ മരുധന്വാശ്രമത്തിൽ പാർത്തുകൊണ്ടു വിഷ്ണുവിനെ പ്രസാദിപ്പിക്കുവാൻ ബഹുകാലം സുദുഷ്കരമായ തപസ്സിൽ ഏർപ്പെട്ടു. ഒടുവിൽ, സാക്ഷാൽ ഭഗവാൻ സംപ്രീതനായി ആ താപസന്റെ മുമ്പിൽ എഴുന്നള്ളി. വിഷ്ണു

വിനെക്കണ്ടു് ഉത്തങ്കൻ ഭക്തിപൂർവ്വം സ്തോത്രംചെയ്തു:—

"സുരാസുരന്മാരും മാനവന്മാരും ഉൾപ്പെടെയുള്ള സർവ്വപ്രജകളേയും, സ്ഥാവരജംഗമങ്ങളായ സർവ്വത്തേയും, വേദ്യമായ ബ്രഹ്മവേദങ്ങളേയും മഹാദ്യുതിയായ അവിടുന്നാണു സൃഷ്ടിച്ചിരിക്കുന്നതു്. അവിടുത്തെ ശിരസ്സു് ആകാശവും നേത്രങ്ങൾ സൂര്യചന്ദ്രന്മാരും, നിശ്വാസം വായുവും, തേജസ്സു് അഗ്നിയും, കൈകൾ ദിക്കുകളും, ഉദരം മഹാസമുദ്രവും, തുടകൾ പർവ്വതങ്ങളും, പാദം ഭൂമിയും, രോമങ്ങൾ ഓഷധികളുമാണു്. ഇന്ദ്രൻ, ചന്ദ്രൻ, അഗ്നി, വരുണൻ തുടങ്ങിയ ദേവന്മാരും എല്ലാ അസുരന്മാരും, മറ്റെല്ലാവരും നിന്തിരുവടിയെ വിവിധസ്തോത്രങ്ങളാൽ കീർത്തിച്ചുകൊണ്ടു് തൊഴുതുനില്ക്കുന്നു. ഭുവനേശ്വരനായ അവിടുന്നു സർവ്വഭൂതങ്ങളിലും വ്യാപിച്ചിരിക്കുന്നു. മഹാവീര്യന്മാരും മഹാമുനികളുമായ യോഗികൾ അവിടുത്തെത്തന്നെ സ്തുതിച്ചുകൊണ്ടിരിക്കുന്നു. അവിടുന്നു സന്തോഷിച്ചാൽ സ്വാസ്ഥതയും അവിടുന്നു കോപിച്ചാൽ മഹാഭയവും ജഗത്തിന്നു നേരിടും. ഭയങ്ങളെ നശിപ്പിക്കുന്നതിന്നു പുരുഷോത്തമനായ അവിടുന്നു മാത്രമേയുള്ളു. ദേവന്മാർക്കും മാനുഷന്മാർക്കും മററു സർവ്വഭൂതങ്ങൾക്കും സുഖം നൽകുന്നതു് അവിടുന്നാണു്. മൂന്നു കാലടികൊണ്ടു് മൂന്നു ലോകത്തേയും അവിടുന്നു കീഴടക്കിയിരിക്കുന്നു. സമൃദ്ധന്മാരായ അസുരന്മാരെ നിഗ്രഹിച്ചതു് അവിടുന്നാണു്. അവിടുത്തെ വിക്രമംകൊണ്ടു ദേവന്മാർ പരമനിർവ്വാണത്തെ പ്രാപിച്ചു. മഹാദി

തിയായ അവിടുന്നു കോപിക്കുകകൊണ്ടു് ദൈത്യേന്ദ്രന്മാർ പരാജിതരാകയും ചെയ്തു. സർവ്വഭൂതങ്ങളുടേയും കർത്താവും വികർത്താവും അവിടുന്നാണു്. ദേവന്മാർ അവിടുത്തെ ആരാധിച്ചിട്ടു് എല്ലാപ്രകാരത്തിലും സുഖിക്കുന്നു.”

വിഷ്ണു--എടോ ഉത്തങ്ക, ഞാൻ സംപ്രീതനായി; നീ വരം വരിച്ചുകൊള്ളുക.

ഉത്തങ്കൻ--പ്രഭുവും ദിവ്യനും ശാശ്വതനും ജഗൽസ്രഷ്ടാവും സാക്ഷാൽ പുരുഷനുമായ ഹരിയെ ഞാൻ നേരിൽ കാണുകയാൽ ആ വരംതന്നെ എനിക്കു മതിയായി.

വിഷ്ണു--ലോഭം ചേരാത്ത ഭക്തികൊണ്ടു് സത്തമനായ നിന്നിൽ ഞാൻ പ്രീതനായിരിക്കുന്നു. എന്നിൽനിന്നു നിശ്ചയമായും നീ വരം വാങ്ങേണ്ടതാണു്.

ഉത്തങ്കൻ--ഭഗവാനേ, പുണ്ഡരീകാക്ഷനായ അവിടുന്നു് എന്നിൽ പ്രസാദിച്ചിട്ടുണ്ടെങ്കിൽ, എന്റെ ബുദ്ധി എപ്പോഴും ധർമ്മം, സത്യം, ദമം എന്നിവയിൽ ഉറച്ചു നില്ക്കുമാറാവണം. ഞാൻ അവിടുത്തെ പരമഭക്തനായിത്തീരുകയും വേണം.

വിഷ്ണു--എടോ, ബ്രാഹ്മണ, എന്റെ പ്രസാദത്താൽ, നീ പ്രാർത്ഥിച്ചതുപോലെ സംഭവിക്കും. യോഗം പ്രകാശിച്ചു നീ ദേവതുല്യനായി വന്നു ത്രൈലോക്യത്തിനുവേണ്ടി മഹത്തായ കാര്യം നിർവ്വഹിക്കും. ലോകങ്ങളെ നാശിപ്പിക്കുവാൻവേണ്ടി ധുന്ധുവെന്നു പേരായ മഹാസുരൻ ഘോരതപസ്സിൽ തപിച്ചുവരുന്നുണ്ടു്.

അവനെ ആരാണു മാരണംചെയ്കയെന്നും ഞാൻ പറയാം. ഇക്ഷ്വാകുവംശത്തിൽ അജിതനും വീൎയ്യവാനുമായി ബൃഹദശ്വനെന്നു വിഖ്യാതനായി ഒരു രാജാവുണ്ടായിവരും. ആ നരപതിക്കു കുവലാശ്വൻ എന്നു വിശ്രുതനായി ഒരു പുത്രനുണ്ടാകും. ശുചിയും ദാന്തനുമായി വളൎന്നു മാമകീയമായ യോഗബലത്തെ പ്രാപിച്ച് ആ പാൎത്ഥിവോത്തമനായ കുവലാശ്വൻ ബ്രഹ്മൎഷിയായ നിന്റെ ശാസനത്താൽ ധുന്ധുമാരനായിത്തീരും.

ഇത്രയും പറഞ്ഞു വിഷ്ണു അന്തൎദ്ധാനം ചെയ്തു.

ഇക്ഷ്വാകുവിന്നുശേഷം പരമധൎമ്മാത്മാവായ ശശാദൻ ഈ ഭൂമിയെ മുഴവൻ നേടി അയോദ്ധ്യാധിപതിയായി വാണു. ശശാദന്റെ ദായാദനാണു വീൎയ്യവാനായ കകുൽസ്ഥൻ. കകുൽസ്ഥന്റെ പുത്രനായ അനേനസ്സും അനേനസ്സിന്റെ പുത്രനായ പൃഥുവും, പൃഥുപുത്രനായ വിഷഗശ്വനും, വിഷഗശ്വപുത്രനായ അദ്രിയും, അദ്രിനന്ദനനായ യുവനാശ്വനും യുവനാശ്വപുത്രനായ ശ്രാവനും, ശ്രാവപുത്രനും, ശ്രാവസ്തപുരിയുടെ നിൎമ്മാതാവുമായ ശ്രാവസ്തകനും അയോദ്ധ്യയെ വഴിക്കുവഴിയായി ഭരിച്ചു. ശ്രാവസ്തകന്റെ ദായാദനാണു മഹാബലനായ ബൃഹദശ്വൻ. ബൃഹദശ്വന്റെ പുത്രനായി ജനിച്ച കുവലാശ്വന്ന് ഇരുപത്തോരായിരം മക്കളുണ്ടായി. അവരെല്ലാവരും വിദ്യാകുശലന്മാരും ബലവാന്മാരും ദുരാസദന്മാരുമാണ്. കുവലാശ്വനാവട്ടെ, ഗുണങ്ങളെക്കൊണ്ടു പിതാവിനേക്കാൾ ഉയൎന്നുനിന്നു. കാലമായപ്പോൾ

രാജ്യവും സർവ്വസമ്പത്തും ശൂരനും ഉത്തമനും ധാർമ്മികനുമായ പുത്രനെ ഏല്പിച്ചു ബൃഹദശ്വരാജാവു തപോവനത്തിലേക്കു പുറപ്പെട്ടു. ഈ വൃത്താന്തം മഹാതേജസ്വിയും അമേയാത്മാവുമായ ഉത്തങ്കൻ കേട്ടു് അയോദ്ധ്യയിൽ ചെന്നു സർവ്വാസ്ത്രജ്ഞനായ ബൃഹദശ്വനെ തടഞ്ഞു:--

"ഭവാന്റെ കർത്തവ്യകർമ്മം രക്ഷണമാണു്. അതു ഭവാൻ ചെയ്യണം. ഭവാന്റെ പ്രസാദത്താൽ ഈയുള്ളവർ ഭയഹീനരായി വാഴണം. മഹാത്മാവായ ഭവാന്റെ രക്ഷയിൽ ഈ ഭൂമി നിർഭയയായി വർത്തിക്കുന്നു. അങ്ങിനെയുള്ള ഭവാൻ ഇപ്പോൾ കാട്ടിലേക്കു പോകയല്ലാ വേണ്ടതു്. പ്രജാപാലനത്തിൽത്തന്നെ മഹത്തായ ധർമ്മം കാണുന്നുണ്ടു്. അത്രയും ധർമ്മം വനവാസത്തിലില്ല. അതുകൊണ്ടു ഭവാന്റെ ബുദ്ധി ഈ വഴിക്കല്ലാ തിരിയേണ്ടതു്. പ്രജാരക്ഷണതുല്യമായ ധർമ്മം മറ്റൊന്നിലുമില്ലെന്നു ഭവാൻ അറിയേണ്ടതാണു്. പണ്ടുപണ്ടേ തുടങ്ങി രാജർഷികൾ ആചരിച്ചുവരുന്ന ധർമ്മമാണതു്. രാജാവിനാൽ രക്ഷിക്കേണ്ടുന്നവരാണു പ്രജകൾ. ഭവാൻ അവരെ രക്ഷിക്കണം. എനിക്കു് ഇപ്പോൾ നിർഭയം തപസ്സുചെയ്യുവാൻ കഴിയാതെയാണു വന്നിരിക്കുന്നതു്. നിരന്നുപരന്ന മരുധന്വത്തിലാണു് എന്റെ ആശ്രമം. അതിന്നരികെ ഉജ്ജാലകയെന്നു പേരായി ബഹുയോജനവിസ്തീർണ്ണമുള്ള ഒരു മണൽക്കാടുണ്ടു്. അവിടെ മധുകൈടഭപുത്രനായ ധുന്ധു അന്തർഭൂമിയിൽ വാണുവരുന്നു. ആ ദാനവേന്ദ്രൻ രൌദ്രനും ദാരുണനും മഹാവീ

ഷ്ടപരാക്രമനുമാണ്. ആ അമിതവിക്രമനെ കൊന്നതിൽപ്പിന്നീട ഭവാന്നു തപോവനത്തിലേക്കു പോകാം. ലോകവിനാശത്തിന്നായി ദാരുണതപസ്സുംചെയ്തു മണ്ണിനുള്ളിൽ കിടക്കുന്ന അവൻ മൂന്നു ലോകങ്ങൾക്കും ഭയങ്കരനായിത്തീൎന്നിരിക്കുന്നു. അവൻ ലോകപിതാമഹനിൽനിന്നു നേടിയ വരത്താൽ ദേവദാനവന്മാൎക്കും യക്ഷരാക്ഷസന്മാൎക്കും പന്നഗഗന്ധൎവ്വന്മാൎക്കും അവദ്ധ്യനാണ്. അവനെ ഭവാൻ നശിപ്പിക്കണം. അതിൽനിന്ന് ഭവാന്നു മംഗളമുണ്ടാകും. ഭവാന്റെ ബുദ്ധി മററു വഴിക്കല്ലാ ചെല്ലേണ്ടതു്. ആ ദൈത്യനെ കൊല്ലുന്നതായാൽ അവ്യയവും ശാശ്വതവുമായ മഹാകീൎത്തി ഭവാനുണ്ടാകും. മണൽക്കടലിൻനടുവിൽ അന്തൎഭൂമിയിൽ കിടക്കുന്ന ആ ക്രൂരന്ന് ഓരോ വൎഷം കഴിയുമ്പോൾ ഓരോ നിശ്വാസമുണ്ടാകും. അപ്പോൾ വനങ്ങളോടും ശൈലങ്ങളോടുംകൂടി ഭൂമി മുഴുവൻ കുലുങ്ങും. ആ നിശ്വാസവായുവാൽ ഉയൎന്നപൊടിയുയൎന്നു സൎവ്വത്ര പരന്നു സൂൎയ്യമാൎഗ്ഗത്തെ മറയ്ക്കും. ഭൂകമ്പമാവട്ടെ എഴു നാൾ വരെ നിലനില്ക്കും. പുകകലൎന്നു പൊരിചിതറി ആ നിശ്വാസം ദാരുണമായി ജ്വലിക്കും. അതുകൊണ്ടു് അവിടെ എനിക്കു സ്വന്തം ആശ്രമത്തിൽ പാൎക്കുന്നതിന്നു കഴിയുന്നില്ല. ലോകഹിതത്തിന്നു വേണ്ടി ആ രൌദ്രനെ ഭവാൻ കൊല്ലണം. അവൻ നശിച്ചാൽ ലോകങ്ങൾക്കു സ്വാസ്ഥത കിട്ടും. അവനെ നിഗ്രഹിക്കുന്നതിന്നു ഭവാൻ ശക്തനാണെന്നാണ് എന്റെ അഭിപ്രായം. ഭവാന്റെ തേജസ്സു സ്വതേജസ്സുകൊണ്ടു

വിഷ്ണുഭഗവാൻ വധിപ്പിക്കും. അങ്ങിനെ ചെയ്യാമെന്നു ഭഗവാൻ എനിക്കു വരം തന്നിട്ടുണ്ട്. ആ രൌദ്രനായ മഹാസുരനെ വധിക്കുവാൻ ചെല്ലുന്നവനിൽ ദുരാസദമായ വൈഷ്ണവതേജസ്സ് ഇണങ്ങിച്ചേരുമെന്നാണു വരം. ലോകത്തിൽ അതിദുസ്സഹമായ ആ തേജസ്സിനെ ധരിച്ചുംകൊണ്ടു ഭവാൻ രൌദ്രപരാക്രമനായ ആ ദൈത്യനെ കൊന്നാലും. മഹാതേജസ്വിയായ ധുന്ധുവിനെ അല്പതേജസ്സുകൊണ്ട് ഒരു നൂറാണ്ടു യത്നിച്ചാലും ദഹിപ്പിക്കുവാൻ കഴികയില്ല. അതുകൊണ്ടാണു ഭവാൻതന്നെ ഇറങ്ങേണമെന്നു പറയുന്നതു്."

ബൃഹദശ്വൻ:—അല്ലയോ ബ്രാഹ്മണോത്തമ ഭവാന്റെ ഈ വാൎത്ത പാഴിലാകയില്ല. എന്റെ പുത്രനായ കുവലാശ്വൻ ധൃതിമാനും ക്ഷിപ്രകാരിയും നിസ്തുലവീൎയ്യവാനുമാണ്. ഭവാനു വേണ്ടുന്നതെല്ലാം അവൻ തീൎച്ചയായും ചെയ്യും. പരിഘധാരികളായ ശൂരപുത്രന്മാരോടുകൂടി അവൻ ഭവാൻ നിയോഗിക്കുമാറു ചെയ്യുവാൻ ശക്തനാണ്. ശസ്ത്രം കൈവിട്ട എന്നെ ഭവാൻ വിട്ടയയ്ക്കണം.

അതു് ഉത്തങ്കൻ സമ്മതിച്ചു. ബൃഹദശ്വനാവട്ടെ കുവലാശ്വനെ തേജസ്വിയായ ഉത്തങ്കൻ ആജ്ഞാപിക്കുന്നതുപോലെ ചെയ്യുവാൻ ഏല്പിച്ചു കാട്ടിലേക്കു പോയി.

II

സ്ഥാവരജംഗമങ്ങളെല്ലാം കെട്ടടങ്ങി, സൎവ്വഭൂതങ്ങളും നശിച്ചു ലോകം സാഗരമയമായിത്തീൎന്നപ്പോൾ, പ്രള

വെന്നും അവ്യയനെന്നും, ശാശ്വതനെന്നും ലോകകർത്താവെന്നും സർവ്വലോകമഹേശ്വരനെന്നും സിദ്ധന്മാരായ മുനികൾ സദാ സ്തുതിക്കുന്ന വിഷ്ണുഭഗവാൻ ആ ജലത്തിൽ അമിതതേജസ്വിയായ ശേഷനാഗേന്ദ്രനെ മെത്തയാക്കിക്കൊണ്ടു യോഗനിദ്രയിൽ നിമഗ്നനായി. മഹാഭാഗനായ അച്യുതഭഗവാൻ മഹത്തായ നാഗതല്പത്തിൽ ഈ ഭൂമിയെ പുണർന്നുകൊണ്ടു കിടന്നുറങ്ങുമ്പോൾ ആ ദേവൻെറ നാഭിയിൽനിന്നു് സൂര്യതുല്യപ്രഭമായ ഒരു ദിവ്യപങ്കജം ഉണ്ടായിവന്നു. അതിൽനിന്നാണു പിതാമഹൻെറ ഉൽപത്തി. സാക്ഷാൽ ലോകഗുരുവും ചതുർവ്വേദനും, ചതുർമ്മുഖനും, ചതുർമ്മൂർത്തിയും, സ്വഭാവംകൊണ്ടു ദുരാധർഷനും മഹാബലപരാക്രമനുമായ ബ്രഹ്മാവു സൂര്യസന്നിഭമായ തേജസ്സോടുകൂടി ആ പത്മത്തിൽ വാണു. ചിരകാലം കഴിഞ്ഞതിൽപ്പിന്നെ വീര്യശാലികളായ മധുകൈടഭദാനവന്മാർ, ബഹുയോജനവിസ്തീർണ്ണമായ ദിവ്യനാഗതല്പത്തിൽ കിരീടഭൂഷണനും, കൌസ്തുഭാലംകൃതനും, പീതാംബരധരനുമായി ശ്രീകൊണ്ടും, വപുസ്സുകൊണ്ടും തേജസ്സുകൊണ്ടും സഹസ്രസൂര്യതുല്യപ്രദീപ്തനായി അത്ഭുതദർശനനായി പള്ളികൊള്ളുന്ന ലോകകർത്താവായ ഹരിയുടെ മുമ്പിൽ ചെന്നു. വിഷ്ണുവിൻെറ നാഭിയിൽനിന്നു് ഉയർന്നുനില്ക്കുന്ന പത്മത്തിന്മേൽ കുടികൊള്ളുന്ന പങ്കജാക്ഷനായ പിതാമഹനെക്കണ്ടു് മധുകൈടഭന്മാർക്കു് വലുതായ വിസ്മയമുണ്ടായി. അവർ ആ തേജസ്വിയായ ബ്രഹ്മാവിനെ പേടിപ്പെടുത്തിത്തുടങ്ങി. ദൈത്യന്മാർ വന്നു തന്നെ ച

ലമട്ടിലും പേടിപ്പെടത്തുന്നതു കണ്ടു പിതാമഹൻ താമരത്തണ്ടുലച്ചു കേശവനേ ഉണൎത്തി.

ഭഗവാൻ—മഹാബലന്മാരായ നിങ്ങൾക്കു സ്വാഗതം. നിങ്ങളിൽ എനിക്കു പ്രീതിയുണ്ടായിരിക്കയാൽ നിങ്ങൾക്കു ശ്രേഷ്ഠമായ വരം ഞാൻ തരാം.

ഇതു കേട്ടു, ബലദൎപ്പങ്ങളെക്കൊണ്ടു ഉദ്ധതന്മാരായ ആ ദൈത്യന്മാർ ചിരിക്കയാണു ചെയ്തതു്.

മധുകൈടഭന്മാർ—ഞങ്ങൾ വരദന്മാരാണു്. സുരോത്തമനായ ഭവാൻ ഞങ്ങളിൽനിന്നു വരം വരിച്ചുകൊള്ളുക. എന്തുവരമാണു വേണ്ടതെന്നു പറഞ്ഞാൽ അതു തരാം.

ഭഗവാൻ—വരം എനിക്കു തീൎച്ചയായും വേണ്ടുന്നതുതന്നെയാണു്. ഞാൻ വീരന്മാരായ നിങ്ങളിൽനിന്നു വരം വാങ്ങിക്കൊള്ളാം. നിങ്ങൾ വീൎയ്യസമ്പന്നന്മാരാണു്. സത്യവിക്രമന്മാരായ നിങ്ങൾ എനിക്കു കൊല്ലാവുന്നവരായിത്തീരേണമെന്നാണു നിങ്ങളോടു ഞാൻ അൎത്ഥിക്കുന്ന വരം. അതാണു ലോകഹിതത്തിന്നായി എനിക്കു സാധിക്കേണ്ടുന്ന കാമം.

മധുകൈടഭന്മാർ—വിനോദത്തിൽക്കൂടിയും അസത്യം പറയാത്ത ഞങ്ങൾ ഒരിക്കലും ഒന്നുകൊണ്ടും സത്യത്തെ ലംഘിക്കുന്നവരല്ല. സൎവ്വദാ സത്യധൎമ്മനിരതന്മാരാണു ഞങ്ങളെന്നു പുരുഷോത്തമനായ ഭവാൻ അറിയേണ്ടതാണു്. ബലം, രൂപം, ശമം, ശൌൎയ്യം എന്നിവയാൽ ഞങ്ങളോടു തുല്യനായി ആരുമില്ല. ധൎമ്മം, തപം, ദാനം, ശീലം, സത്യം, ദ

മം എന്നിവയിൽ ഞങ്ങൾ എതിരററവരാണ്. എന്നാൽ, ഇപ്പോൾ ഞങ്ങളെ ഘോരമായ ആപത്തു സമീപിച്ചിരിക്കുന്നു. ആക്കും അതിക്രമിക്കുവാൻ വയ്യാത്തതാണല്ലോ കാലം. അതുകൊണ്ട്, ഭവാൻ കാമിക്കുംപോലെതന്നെ ചെയ്തുകൊള്ളുക. എന്നാൽ, ഞങ്ങൾക്കവേണ്ടി, വിഭുവായ ഭവാൻ ഒരു കാൎയ്യം ചെയ്തുതന്നാൽക്കൊള്ളാം. ഞങ്ങളെ ഭവാൻ വധിക്കുന്നതു് ആവരണമില്ലാത്ത ആകാശത്തിൻ കീഴിലായിരിക്കണം. അതിന്നു പുറമെ, ഭവാന്റെ പുത്രത്വത്തെ ഞങ്ങൾ പ്രാപിക്കണം. ഇങ്ങിനെ രണ്ടുവരങ്ങൾക്കായി ഞങ്ങൾ ഭവാനോട് അൎത്ഥിച്ചുകൊള്ളുന്നു.

അവർ അൎത്ഥിച്ച ആ രണ്ടുവരങ്ങളും വിഷ്ണുഭഗവാൻ ദാനം ചെയ്തു. അനന്തരം, ചററും നോക്കിയപ്പോൾ ആകാശത്തിലോ ഭൂമിയിലോ അനാവൃതമായ ഇടം എങ്ങും കണ്ടില്ല. കടവിൽ, തന്റെ തുടകൾ മൂടലില്ലാതിരിക്കുന്നതു ഗോവിന്ദൻ കണ്ടു. ആ തുടമേൽ വെച്ചു മധുകൈടഭന്മാരെ മൂച്ചകൂടിയ ചക്രംകൊണ്ട് ഭഗവാൻ ശിരസ്സറുത്തു കൊല്ലുകയും ചെയ്തു.

ആ മധുകൈടഭന്മാരുടെ പുത്രനാണു മഹാദ്യുതിയായ ധുംധു. ആ മഹാവീൎയ്യപരാക്രമൻ ഞരമ്പുകൾ വെളിപ്പെട്ടു കാണുമാറു് അത്ര്യയും കൃശനായി ഒററക്കാലിന്മേൽ നിന്നുകൊണ്ടു ഘോരതപസ്സു ചെയ്തു. അതിൽ പിതാമഹൻ പ്രസാദിച്ച് അവന്നു വരം കൊടുത്തു. ദേവദാനവന്മാരും യക്ഷരാക്ഷസന്മാരും പന്നഗ

ഗന്ധർവ്വന്മാർക്കും താൻ അവദ്ധ്യനായി വരേണമെന്നാണ് അവൻ വരിച്ച വരം. വരസിദ്ധിയാൽ ഗർവ്വിതനായ ആ മഹാബലൻ പിതൃവധത്തെ സ്മരിച്ച് അമർഷത്തോടുകൂടി ദേവഗന്ധർവ്വന്മാരെ വെന്നു വിഷ്ണുവിനെ പലവട്ടം പീഡിപ്പിച്ചു. ആ ദുഷ്ടാത്മാവ് ഉജ്ജാലകയെന്ന മണൽക്കാട്ടിൽ ചെന്ന് ഏററവും ശക്തിയോടുകൂടി ഉത്തങ്കാശ്രമത്തെ ആക്രമിച്ചതിൽപ്പിന്നെ, അവിടെത്തന്നേ അന്തർഭൂമിയിൽ ഉഗ്രതപോബലം കൊണ്ടു കടന്ന് ലോകവിനാശത്തിന്നായി നിശ്വാസാഗ്നിയാൽ സർവ്വത്ര ദഹിപ്പിച്ചുകൊണ്ട് അങ്ങിനെ കിടന്നു. അക്കാലത്താണ് ഉത്തങ്കന്റെ പ്രേരണയാൽ കുവലാശ്വരാജാവ് ഇരുപത്തോരായിരം പുത്രന്മാരോടുകൂടി ധുന്ധുവിനെ അന്വേഷിച്ചു ചെന്നത്. ഉത്തങ്കൻ പറഞ്ഞതുപോലെ, ലോകഹിതത്തിന്നായി വിഷ്ണുഭഗവാൻ സ്വന്തം തേജസ്സു ശത്രുമർദ്ദനനും ബലശാലിയുമായ കുവലാശ്വനിൽ പ്രവേശിപ്പിച്ചു. ആ ദുർദ്ധർഷൻ യുദ്ധയാത്രചെയ്യുമ്പോൾ മഹത്തായ ശബ്ദം ആകാശത്തിൽ മുഴങ്ങി. ആർക്കും കൊല്ലാവതല്ലാത്ത ഈ ശ്രീമാൻ ധുന്ധുമാരനായിത്തീരുമെന്ന് അശരീരിവാക്കുണ്ടായി. ദേവന്മാർ ദിവ്യപുഷ്പങ്ങൾ വർഷിച്ചു. കൊട്ടാതെതന്നെ ദേവദുന്ദുഭികൾ സ്വയം ശബ്ദിച്ചു. സുഖശീതളവായു സർവ്വത്ര വീശി. ഇന്ദ്രൻ മഴപെയ്ത് ഭൂമിയിൽ പൊടിയില്ലാതാക്കി. ധുന്ധു പാർക്കുന്നേടത്ത് അന്തരിക്ഷത്തിൽ ദേവന്മാരുടെ വിമാനങ്ങൾ കാണ്മാറായിവന്നു. കുവലാശ്വനും ധുന്ധുവും തമ്മിൽ യുദ്ധം നടക്കുന്നതു കാണു

വാൻ കൌതുഹലത്തോടുകൂടി മഹർഷികൾ ദേവഗന്ധൎവ്വ
ന്മാരോടുകൂടി നോക്കിനിന്നു. വിഷ്ണുതേജസ്സാൽ വൎദ്ധ
മാനനായ കുവലയാശ്വൻ ആദ്യം ചെയ്തതു തന്റെ മക്ക
ളെക്കൊണ്ടു് ആ മണൽക്കാടു കുഴിപ്പിക്കയാണു്. ആ
രാജപുത്രന്മാർ ഏഴുനാൾ മുഴുവൻ ആ മണൽക്കാടു കു
ഴിച്ചു മണ്ണു നീക്കിയപ്പോൾ ധുന്ധുദൈത്യൻ വെളിപ്പെട്ടു.
മണലിൽ മൂടിക്കിടക്കുന്ന ആ ദാനവന്റെ ഘോരമായ
മഹാകായം തേജസ്സുകൊണ്ടു സൂൎയ്യനെപ്പോലെ പ്രകാ
ശിക്കുന്നു. ആ കാലാന്തകതുല്യൻ പശ്ചിമദിക്കിൽ ഉറ
ങ്ങിക്കിടക്കുന്നതു കണ്ടു കുവലാശ്വപുത്രന്മാർ പാഞ്ഞുചെ
ന്നു് അവനെ ചുററിവളഞ്ഞു വിവിധശസ്ത്രങ്ങൾ കൂട്ട
ത്തോടെ പ്രയോഗിച്ചു. പീഡിതനായ അവൻ ക്രുദ്ധനാ
യി എഴുന്നേററു തന്റെ നേരേ വരുന്ന ശസ്ത്രങ്ങളെ മുഴു
വൻ വിഴുങ്ങി. എന്നിട്ടു് ആ തേജസ്വിയായ ദൈത്യേ
ന്ദ്രൻ കാലാനലനെപ്പോലെ ഘോരമായ അഗ്നി വാ
യിൽനിന്നു വമിച്ചു് അതിൽ ആ രാജപുത്രന്മാരെയെ
ല്ലാം ചുട്ടു ചാമ്പലാക്കി. പണ്ടു സഗരപുത്രന്മാരോ ക്രു
ദ്ധനായി ദഹിപ്പിച്ച കപിലമഹർഷിയെപ്പോലെ ആ അ
സുരൻ മുഖാഗ്നിയാൽ ലോകത്തെ മുഴുവൻ ചുട്ടെരിക്കു
മാറു ചൊടിച്ചുകൊണ്ടുനിന്നു. മററൊരു കുംഭകൎണ്ണനെ
ന്നപോലെ ഉണൎന്നെഴുന്നേററു വരുന്ന ധുന്ധുവിനോടു
കുവലാശ്വൻ ഇടഞ്ഞെതിൎത്തു. അപ്പോൾ ആ ദൈ
ത്യന്റെ ദേഹത്തിൽനിന്നു ധാരാളമായി വെള്ളം ഒഴു
കിത്തുടങ്ങി. ആ വാരിമയമായ തേജസ്സിനേയും കു
വലാശ്വൻ കുടിച്ചൊടുക്കി. ആ രാജാവു യോഗബല

ങ്ങാൽ യോഗവാരികൊണ്ടു്, ധുന്ധുവിൽനിന്നു പുറപ്പെടുന്ന ഘോരാഗ്നിയെ ശമിപ്പിക്കയും ചെയ്തു. അതിൽപ്പിന്നെ, ക്രൂരപരാക്രമനായ ആ ദൈത്യേന്ദ്രനെ സർവ്വലോകത്തിന്നും ഭയംതീർത്തുകൊടുക്കുവാൻവേണ്ടി ആ രാജേന്ദ്രൻ ബ്രഹ്മാസ്ത്രത്താൽ വധിപ്പിച്ചു. അങ്ങിനെ, ധുന്ധുവിനെ കൊല്ലുകയാൽ മഹാമനസ്വിയായ കുവലാശ്വൻ ധുന്ധുമാരനായി. ഈ മഹാകർമ്മം നിർവ്വഹിച്ച ആ രാജർഷിയിൽ ദേവന്മാരും മഹർഷികളും പ്രീതരായിത്തീർന്നു് അദ്ദേഹത്തെ വരപ്രാർത്ഥനക്കായി പ്രേരിപ്പിച്ചു.

കുവലാശ്വൻ — വിപ്രശ്രേഷ്ഠന്മാർക്കു ഞാൻ വിത്തദാനം ചെയ്യുന്നവനാവണം. ശത്രുക്കൾക്കു ഞാൻ ദുർജ്ജയനാവണം. വിഷ്ണുവിനോടു് എനിക്കു സഖ്യമുണ്ടാകണം. പ്രാണികൾക്കൊന്നിന്നും ഞാൻ ദ്രോഹം ചെയ്യാത്തവനാവണം. സദാ ധർമ്മത്തിലും അക്ഷയമായ സ്വർഗ്ഗവാസവും എനിക്കുണ്ടാകണം.

അപ്രകാരം തന്നെ ഭവിക്കട്ടേയെന്നു ദേവന്മാർ വരദാനം ചെയ്തു. ഋഷികളും ഗന്ധർവ്വന്മാരും, പ്രത്യേകിച്ചു ധീമാനായ ഉത്തങ്കനും കുവലാശ്വനെ ആശീർവ്വദിച്ചു പലതും പ്രശംസിച്ചു പറഞ്ഞു. ഇതെല്ലാം കഴിഞ്ഞിട്ടു് ഋഷികളും ദേവന്മാരും അവരവരുടെ സ്ഥാനത്തേക്കു പോയി. കുവലാശ്വന്നു മൂന്നു മക്കൾ മാത്രമേ ആ യുദ്ധത്തിൽ അവശേഷിച്ചുള്ളൂ. ദൃഢാശ്വൻ, കപിലാശ്വൻ, ചന്ദ്രാശ്വൻ എന്നിവരാണവർ. അവർ വഴിക്കാണു് പിന്നീടു് ഇക്ഷ്വാകുവംശം വളർന്നതു്.

——:o:——

# ൭. പരീക്ഷിത്തു്.

അയോദ്ധ്യയിൽ ഇക്ഷ്വാകുവംശത്തിൽ പരീക്ഷിത്തു് എന്നൊരു രാജാവു് ഉണ്ടായിവന്നു. ഒരുനാൾ അദ്ദേഹം വേട്ടയ്ക്കായി കാട്ടിലേക്കു പോയി. നായാട്ടിന്നിടയ്ക്കു് ആ അശ്വവാഹനൻ ഏകനായി ഒരു മാനിനെ പിന്തുടൎന്നു ചെല്ലുകയും, ആ മാൻ അദ്ദേഹത്തെ വളരെ അകലെ കൊണ്ടുചെല്ലുകയും ചെയ്തു. ഒടുവിൽ, വഴി തെററി ഉഴലുകയാൽ വിശപ്പും ദാഹവും വളൎന്ന രാജാവു് ഇടതിങ്ങിയിരുണ്ടുനില്ക്കുന്ന മരക്കൂട്ടം കണ്ടു് അവിടേക്കു ചെന്നു. ആ വനഖണ്ഡത്തിൻനടുവിൽ ഏററവും രമണീയമായ ഒരു സരസ്സുണ്ടു്. കുതിരയോടുകൂടി ആ പൊയ്കയിൽ ഇറങ്ങി ദാഹം തീൎത്തു് ആശ്വസിച്ചതിൽപ്പിന്നെ, താമരവളയങ്ങൾ തണ്ടോടൊന്നിച്ചു പറിച്ചെടുത്തു കുതിരയുടെ മുമ്പിൽ വെച്ചുകൊടുത്തു പരീക്ഷിത്തു പൊയ്കക്കരയിൽ ഒരിടത്തു ചെന്നു് അവിടെ കിടന്നു. അപ്പോൾ അരികെനിന്നു് ഒരു മധുരഗീതം പുറപ്പെട്ടു. അതുകേട്ടു്, അവിടെ മനുഷ്യസഞ്ചാരം കാണുന്നില്ലായിരിക്കെ ഈ ഗീതസ്വരം ആരുടേതായിരിക്കാമെന്നു് ആ രാജാവു ചിന്തിച്ചുകൊണ്ടു ചുററും നോക്കിയപ്പോൾ, പരമസുരൂപവതിയും ദൎശനീയയുമായ ഒരു കന്യക അവിടെ പൂവറുത്തും പാട്ടുപാടിയുംകൊണ്ടു നില്ക്കുന്നതു കണ്ടു. തന്നെക്കണ്ടു് അവൾ തന്റെ മുമ്പിൽത്തന്നെ വരികയാൽ, "ഭദ്രേ, ഭവതി ആരാണു്?" എന്നു പരീക്ഷിത്തു ചോദിച്ചു.

കന്യക—ഞാൻ കന്യകയാണ്.

രാജാ—നീ എന്റെ ഭാര്യയാകേണമെന്നു ഞാൻ പ്രാർത്ഥിക്കുന്നു.

കന്യക—ഒരു കരാറോടുകൂടിയല്ലാതെ ഭവാന്ന് എന്നെ പ്രാപിക്കുവാൻ കഴികയില്ല.

രാജാ—ആ കരാറ് എന്താണ്?

കന്യക—എനിക്ക് ഒരിക്കലും വെള്ളം കണ്ടുകൂടാ. വെള്ളം എന്നെ കാണിക്കരുത്.

അങ്ങിനെയാവാമെന്നു സമ്മതിച്ചു പരീക്ഷിത്ത് അവളെ പ്രാപിച്ചു. എന്നിട്ടു പരമസന്തുഷ്ടനായി അവളോടൊന്നിച്ചു ക്രീഡിച്ചു രസിച്ചുകൊണ്ടു രാജാവ് അതിൽത്തന്നെ മയങ്ങിക്കൊണ്ടിരുന്നു. രാജാവിനെ കാണാതെ ഭടന്മാർ പലേടത്തും തെരഞ്ഞു മരക്കൂട്ടത്തിൽ വന്നെത്തി. അവിടെവെച്ച് അവർ രാജാവിനെ കണ്ട് അദ്ദേഹത്തെ ചുഴന്നുനിന്നു. പരീക്ഷിത്തു വന്നെത്തിയ ഭടന്മാരോടുകൂടി ആ സുന്ദരിയെ കൂട്ടിക്കൊണ്ടു മിനുസപ്പെട്ട പല്ലക്കിൽ കയറി സ്വന്തം നഗരത്തിൽ ചെന്ന് അനുചരന്മാരെയെല്ലാം അയച്ച് അവളോടുകൂടി വിജനപ്രദേശത്തു പാർപ്പുറപ്പിച്ചു അവിടെ രമിച്ചുവന്നു. ക്രീഡാസക്തനായ രാജാവിനെ പരിചാരകന്മാർക്കുകൂടിയും കാണുവാൻ കഴിയാതായി. ഒരുനാൾ പ്രധാനമന്ത്രി പരിചാരികമാരോട് അന്തഃപുരത്തിൽ നടക്കുന്ന കാര്യങ്ങളെന്താണെന്നു ചോദിച്ചു.

"എല്ലാം അപൂർവ്വസമ്പ്രദായത്തിലാണു കാണുന്നത്. മഹാരാജാവ് എഴുന്നള്ളിയിരിക്കുന്നേടത്തു വെള്ളം കടത്താറേയില്ല."

മന്ത്രി ഇതു കേട്ടിട്ട് ഒരു ഗൂഢപ്രയോഗത്തിന്നു വട്ടം കൂട്ടി. ആ മതിമാൻ ധാരാളം ഫലപുഷ്പങ്ങളോടുകൂടിയ ഉദാരവൃക്ഷങ്ങൾ നിറയെ നട്ടു നിർജ്ജലമായിക്കാണുമാറു് ഒരു ഉദ്യാനം ഏർപ്പെടുത്തി നടുവിൽ വാസന്തീലതാഗൃഹം ചമച്ച് അതിന്നരികെ നിറകെ മുത്തണ്ണിപ്പടവുകളോടുകൂടി കുമ്മായം തേച്ചു മിനുസപ്പെടുത്തിയ ഒരു കുളം ഗൂഢമായി നിർമ്മിച്ച്, അങ്ങിനെയെല്ലാം തയ്യാറാക്കിവെച്ചു. എന്നിട്ട് ആ പ്രധാനമന്ത്രി ഒരുനാൾ അന്തഃപുരത്തിലെ ആ ഗൂഢപ്രദേശത്തു ചെന്നു രാജാവിനെ കണ്ടു, നിർജ്ജലമായി, എന്നാൽ വെടുപ്പായി, ഉദാരമായി ഒരു പൂങ്കാവു നിർമ്മിച്ചിട്ടുണ്ടെന്നും അതിൽ ചെന്നിരുന്നു രമിക്കാമെന്നും ഉണർത്തിച്ചു. അതു സമ്മതിച്ചു രാജാവു ദേവിയോടുകൂടി ആ ഉദ്യാനത്തിലേക്കു പോയി. ആ രമണീയവനത്തിൽ അവർ ഇരുവരും ചേർന്നു വിഹരിച്ചുവാഴവേ, ഒരുനാൾ രാജാവു വിശന്നു ദാഹിച്ച് അവിടെ ചുററിനടന്നു ലതാഗൃഹത്തിന്നരികെ ചെല്ലുകയുണ്ടായി. പ്രിയയോടുകൂടി അദ്ദേഹം ആ വള്ളിക്കുടിലിൽ കടന്നപ്പോൾ അതിന്നരികെ കുമ്മായം തേച്ചു മിനുസപ്പെടുത്തി വിമലസലിലം നിറഞ്ഞ ഒരു കുളം കണ്ടു. ഉടനെ രാജാവു ദേവിയോടുകൂടി ആ കുളത്തിന്റെ കരയിൽ ചെന്ന് അതിന്റെ അഴകു കണ്ട് അതിൽ ഇറങ്ങിക്കുളിക്കുവാൻ പ്രിയയെ വിളിച്ചു. അതിന്മണ്ണം അവൾ അതിൽ ഇറങ്ങി മുങ്ങി; പിന്നീടു പൊങ്ങിയതേയില്ല.

രാജാവ് അവളെ ആവുന്നേടത്തോളം തെരഞ്ഞു നോക്കിയതെല്ലാം നിഷ്ഫലമായതേയുള്ളു. ഒടുവിൽ, ക

ളം മുഴുവൻ വററിച്ചു നോക്കി. അപ്പോൾ ഒരു തവളയെ മാത്രമാണ് അതിൽ കണ്ടത്. തന്റെ പ്രിയയെ ആ തവള വിഴുങ്ങിയിരിക്കയാണെന്നു വിചാരിച്ചു ക്രുദ്ധനായ രാജാവു സർവ്വത്ര മണ്ഡൂകവധം നടത്തട്ടെയെന്ന് ആജ്ഞാപിച്ചു. തന്നെക്കൊണ്ടു വല്ല കാര്യ്യവും നേടേണമെന്നുള്ളവർ തനിക്കു മൃതമണ്ഡൂകത്തെ കാഴ്ചവെക്കേണ്ടതാണെന്ന് ആ രാജാവു വിളംബരപ്പെടുത്തുകയും ചെയ്തു.

അനന്തരം, അതിഭയങ്കരമായ മണ്ഡൂകവധം ആരംഭിച്ചു. അതു കണ്ടു തവളകൾക്കെല്ലാം പേടി വളർന്നു. ആ ഭീതന്മാർ മണ്ഡൂകരാജാവിനെ കണ്ടു വൃത്താന്തമെല്ലാം ഉണർത്തിച്ചു. ഉടനെ തവളപ്പെരുമാൾ താപസവേഷം ധരിച്ചു പ്രിയാശോകസന്തപ്തനായ പരീക്ഷിത്തിന്റെ സന്നിധിയിൽ ചെന്നു.

മണ്ഡൂകരാജാവ്—മഹാരാജാവേ, ഭവാൻ ഇങ്ങിനെ ക്രോധത്തിന്നു വശംഗതനാകരുത്. ഭവാൻ പ്രസാദിച്ചാലും. നിരപരാധികളായ തവളകളെ കൊന്നൊടുക്കുന്നതു ശരിയല്ല.

രാജാവ്—ഇല്ലാ, ഞാൻ ക്ഷമിക്കയില്ല. എന്റെ പ്രിയയെ ഭക്ഷിച്ചിരിക്കുന്ന ഈ ദുരാത്മാക്കളെ ഞാൻ കൊല്ലും. എല്ലാ പ്രകാരത്തിലും ഞാൻ തവളകളെ കൊല്ലുകതന്നെ ചെയ്യും. വിദ്വാനായ ഭവാൻ ഇതിൽ എന്നെ തടയരുത്.

മണ്ഡൂകരാജാവ്—മഹാരാജാവേ, ഭവാൻ പ്രസാദിക്കണേ! ഞാൻ മണ്ഡൂകരാജാവായ ആയുസ്സാണ്. വെ

ള്ളത്തിൽ മുങ്ങിപ്പോയ ആ തരുണി എന്റെ മകളായ സുശോഭനയാണ്. രാജാക്കന്മാരെ വഞ്ചിക്കുകയെന്നതു് അവൾക്കുള്ള ഒരു ദുശ്ശീലമാണ്. ഇങ്ങിനെ ഇതിന്നുമ്പും അവൾ പല രാജാക്കന്മാരേയും ചതിച്ചിട്ടുണ്ട്.

രാജാവ്—ഭവാൻ അവളെ എനിക്കു തന്നാലുമെന്നു ഞാൻ പ്രാൎത്ഥിച്ചുകൊള്ളുന്നു.

അതു സമ്മതിച്ചു മണ്ഡൂകരാജാവു തന്റെ മകളെ വിളിച്ചു രാജാവിന്നു കൊടുത്തു് അദ്ദേഹത്തെ ശുശ്രൂഷിക്കുവാൻ ഏല്പിച്ചു. എന്നു തന്നെയല്ലാ, ക്രുദ്ധനായ ആയുസ്സു തന്റെ മകളെ ശപിക്കയുമുണ്ടായി.

"നീ പല രാജാക്കന്മാരേയും വഞ്ചിച്ചിരിക്കുന്നു. നിന്റെ ഈ അസത്യശീലത്തിന്റെ ഫലമായി നിനക്കു ബ്രാഹ്മണ്യമില്ലാത്ത മക്കളുണ്ടാവട്ടെ."

ഈ ശാപത്തിലല്ലാ രാജാവിന്റെ മനസ്സു ചെന്നതു. സുശോഭനയെ ലഭിക്കയാൽ, അവളുടെ ക്രീഡാവിലാസത്തിൽ കരൾ കടുങ്ങിയ രാജാവു ലോകത്രയത്തിലെ ഐശ്വൎയ്യം മുഴുവൻ നേടിയപോലെ അത്യന്തം ഹൎഷം നിറഞ്ഞു് ആനന്ദബാഷ്പത്താൽ തൊണ്ടയിടറിക്കൊണ്ടു "ഞാൻ അനുഗ്രഹീതനായി" എന്നു മണ്ഡൂകരാജാവിനെ നമസ്കരിച്ചു പൂജിച്ചുകൊണ്ടറിയിച്ചു. ആയുസ്സാവട്ടെ മകളോടു യാത്രപറഞ്ഞു വന്നവഴിക്കുതന്നെ പോയി. ചിലകാലം കഴിഞ്ഞതിൽപ്പിന്നെ ആ രാജാവിന്നു സുശോഭനയിൽ ശലൻ, ദലൻ, ബലൻ എന്നിങ്ങിനെ മൂന്നു കുമാരന്മാരുണ്ടായി. യഥാകാലം ജ്യേ

ഷ്ഠപുത്രനായ ശലന്നു രാജ്യം കൊടുത്തു രാജാവു തപസ്സിന്നായി കാട്ടിലേക്കു പോയി. രാജാവായിവന്ന ശലൻ ഒരിക്കൽ നായാട്ടിന്നായി കാട്ടിൽ ചെന്നപ്പോൾ ഒരു മാനിനെ കണ്ടു് അതിനെ പിന്തുടൎന്നുകൊണ്ടു രഥം ഓടിച്ചു.

"എന്നെ ശീഘ്രം എത്തിക്കുക" എന്നു പറഞ്ഞു ശലൻ സൂതനെ തിടുക്കി.

സൂതൻ—ഈ മാനിനെ പിന്തുടൎന്നു ചെന്നിട്ടു കാൎയ്യമൊന്നുമില്ല. ഭവാന്റെ തേരിൽ വാമ്യങ്ങളെ പൂട്ടിയിരുന്നാൽതന്നെയും ഭവാന്നു് ഈ മാനിനെ പിടിക്കുവാൻ കഴികയില്ല.

ശലൻ—ആ വാമ്യങ്ങൾ എവിടെയാണെന്നു പറയുക; അല്ലെങ്കിൽ ഞാൻ നിന്നെ കൊല്ലും.

രാജകോപത്തെയും വാമദേവശാപത്തേയും പേടിച്ചുകൊണ്ടു് ഒന്നും പറവാൻ വയ്യാതെ സൂതൻ മിണ്ടാതെ നിന്നു.

"ശീഘ്രം പറയുക; മടിച്ചുനിന്നാൽ നിന്നെ കൊല്ലും" എന്നു പറഞ്ഞുകൊണ്ടു ശലൻ വാളൂരിപ്പിടിച്ചു നിന്നു. അപ്പോൾ രാജകോപഭയത്താൽ വിറച്ചുകൊണ്ടു്, ആ വാമ്യങ്ങൾ വാമദേവന്റെ കുതിരകളാണെന്നും അവ മനോജവം കൂടിയവയാണെന്നും സൂതൻ ഉണൎത്തിച്ചു. "എന്നാൽ ഇനി വാമദേവാശ്രമത്തിലേക്കു നമുക്കു പോകാം" എന്നായി രാജാവു്. അതിന്നുശേഷം സൂതൻ ഉടനെ ആ രഥത്തെ ആശ്രമത്തിൽ എത്തിച്ചു രാജാവിനെ വാമദേവന്റെ സന്നിധിയിൽ ചേൎത്തു.

രാജാവു്—ഭഗവാനേ, ഞാൻ എയ്തു മുറിച്ചു വിട്ട മാൻ അതാ കാട്ടിൽപ്പോകുന്നു. അതിനെ പിടിക്കുവാൻ വാമ്യങ്ങളെ തരുന്നതിലേക്കു തിരുവുള്ളമുണ്ടാകണം.

വാമദേവൻ—വാമ്യങ്ങളെ തൽക്കാലത്തെ ഉപയോഗത്തിന്നായി തരുന്നതു് എനിക്കു സമ്മതം തന്നെ. കാര്യം കഴിഞ്ഞാൽ അവയെ എനിക്കു തിരിയെ തരണം.

ആ കരാറനുസരിച്ചു രാജാവു് കുതിരകളെ കൈക്കൊണ്ടു മഹർഷിയുടെ അനുമതിയോടുകൂടി രഥത്തിൽ യോജിപ്പിച്ചു മാനിന്റെ പിമ്പേ വിട്ടു. അങ്ങിനെ പാഞ്ഞു ചെല്ലുന്നതിന്നിടക്കു് ഈ അശ്വരത്നങ്ങൾ ബ്രാഹ്മണനു ചേർന്നവയല്ലെന്നും ഇവയെ വാമദേവനു തിരിച്ചുകൊടുത്തുകൂടെന്നും ശലൻ നിശ്ചയിച്ചു് ആ സൂതനെ അറിയിച്ചു. മാനിനെ പിടികൂടിയതിൽപ്പിന്നെ ശലൻ നേരെ സ്വന്തം നഗരത്തിൽ ചെന്നു് ആ അശ്വങ്ങളെ അന്തഃപുരത്തിൽ കൊണ്ടുപോയി നിർത്തി.

പല നാൾ കഴിഞ്ഞിട്ടും തന്റെ കുതിരകളെ മടക്കിക്കൊണ്ടുവരുന്നതു കാണാതെ വാമദേവനു വിചാരമായി:—

"തരുണനായ രാജപുത്രൻ ശുഭവാഹനങ്ങളെ കൈക്കലാക്കി രമിക്കുന്നു. എനിക്കു് അവയെ മടക്കിത്തന്നില്ല. അഹോ, കഷ്ടം!"

ഇങ്ങിനെ വിചാരിച്ചുകൊണ്ടു് ആ മുനി ഒരു മാസത്തോളം ക്ഷമിച്ചു. പിന്നെയൊരുനാൾ ശിഷ്യനെ വിളിച്ചു്:—"എടോ ആത്രേയ, നീ ചെന്നു രാജാവിനെ ക

ണ്ടു കാൎയ്യം കഴിഞ്ഞുവെങ്കിൽ വാമ്യങ്ങളെ തിരിച്ചുതരുവാൻ ഉപാദ്ധ്യായൻ പറഞ്ഞിരിക്കുന്നുവെന്നു് അറിയിക്കണം” എന്നു നിയോഗിച്ചു.

ആത്രേയൻ രാജസന്നിധിയിൽ ചെന്നു ഉപാദ്ധ്യായസന്ദേശം ഉണൎത്തിച്ചു.

രാജാവു്-- ഈ കുതിരകൾ രാജാവിന്നു ചേൎന്നവയാണു്. ഈ വിധത്തിലുള്ള രത്നങ്ങൾക്കു ബ്രാഹ്മണർ അൎഹരല്ല. കുതിരയെക്കൊണ്ടു് ബ്രാഹ്മണന്നു എന്തു കാൎയ്യമാണുള്ളതു്? കൊള്ളാം! ഭവാൻ പോയ്ക്കൊൾക.

രാജാവിന്റെ ഈ മറുവടി ആത്രേയൻ ചെന്നു് ഉപാദ്ധ്യായനോടു പറഞ്ഞു. ഈ അപ്രിയവാക്കു കേട്ടു ക്രോധവശഗനായ വാമദേവൻ താൻതന്നെ രാജാവിനെ ചെന്നു കണ്ടു കുതിരയെ ചോദിച്ചു; രാജാവു കൊടുത്തില്ല.

വാമദേവൻ-- രാജാവേ, എന്റെ വാമ്യങ്ങളെ ഇനി എനിക്കു മടക്കിത്തരണം. ഇവയാൽ ഭവാൻ ദുസ്സാധകൎമ്മം നിൎവ്വഹിച്ചുകഴിഞ്ഞുവല്ലോ. ബ്രഹ്മധൎമ്മത്തിന്നും ക്ഷത്രധൎമ്മത്തിന്നും എതിരായി ഭവാൻ പ്രവൎത്തിക്കുന്നതായാൽ ഭവാനെ വരുണൻ ഘോരപാശംകൊണ്ടു ബന്ധിക്കും.

രാജാവു്— ശീലഘ്നനം തികഞ്ഞു് ഇണങ്ങിയ രണ്ടു കാളകൾ ഭവാന്നു തരാം. അതാണു ബ്രാഹ്മണൎക്കു ചേൎന്ന വാഹനം. അവയെ വാങ്ങിക്കൊണ്ടു ഭവാൻ സന്തുഷ്ടനായി പോയിക്കൊള്ളുക. അശ്വങ്ങളല്ലാ, മന്ദസ്സുകളാണല്ലോ ഭവാദൃശന്മാരെ വഹിക്കേണ്ടതു്.

വാമദേവൻ— ഛന്ദസ്സുകൾതന്നെയാണ് എന്നെപ്പോലെയുള്ളവരെ പരലോകത്തു ചെല്ലുമ്പോൾ വഹിക്കേണ്ടതു്. ഈ ലോകത്തിലാവട്ടെ മാട്ടരന്മാക്കും മററുള്ളവക്കും അശ്വാദികളാണു വാഹനങ്ങൾ.

രാജാവു്—മൃഗങ്ങളെത്തന്നെ ഭവാനു് വാഹനമാക്കേണമെങ്കിൽ നാലു കഴുതകളേയോ മേത്തരം നാലു കോവർകഴുതകളേയോ വായുജവം കൂടിയ വേറെ നാലു കുതിരകളേയൊ ഭവാൻ കൊണ്ടുപോയിക്കൊള്ളുക. വാമ്യങ്ങൾ ഭവാനു ചേരുകയില്ല. ക്ഷത്രിയയോഗ്യമായ ആ വാഹനം എനിക്കുതന്നെ വേണം.

വാമദേവൻ—ഘോരവ്രതന്മാരാണു ബ്രാഹ്മണരെന്നു ഭവാൻ ഓക്കണം. ഭവാനു ജീവനിൽ കൊതിയുണ്ടെങ്കിൽ എന്റെ കുതിരകളെ തന്നേക്കുക. അല്ലെങ്കിൽ കാറിരുമ്പോടൊത്ത ശരീരത്തോടുകൂടി ഘോരരൂപന്മാരും ക്രൂരശീലന്മാരും രൌദ്രന്മാരുമായ നാലു രാക്ഷസന്മാരെ ഭവാനെ കൊല്ലുവാനായി ഞാൻ നിയോഗിക്കും. അവർ ഭവാനെ നാലു തുണ്ടാക്കി കൂർമ്മ കൂടിയ നാലു ശൂലങ്ങളിൽ വഹിച്ചുകൊള്ളും.

രാജാവു്—വാക്കുകൊണ്ടും മനസ്സുകൊണ്ടും കർമ്മംകൊണ്ടും ഹിംസ ചെയ്യുന്നവനാണു ബ്രാഹ്മണനായ വാമദേവനെന്നു അറിയുന്നവർ എന്റെ ആജ്ഞപ്രകാരം കൂർത്ത ശൂലങ്ങൾ ധരിച്ചു ഭവാനെ ശിഷ്യന്മാരോടുകൂടി കൊന്നുവീഴ്ത്തട്ടെ.

വാമദേവൻ—തിരിച്ചുതരാമെന്നു കരാറോടുകൂടിയാണല്ലോ ഭവാൻ എന്റെ വാമ്യങ്ങളെ കൊണ്ടുപോയ

ണ്ട്. ഭവാന്നു ജീവിച്ചിരിക്കേണമെന്നുണ്ടെങ്കിൽ എന്റെ ആ കതിരുകളെ ശീഘ്രം തന്നുകൊള്ളുക.

രാജാവു്—ബ്രാഹ്മണന്നു് ചെയ്യേണ്ടുന്നതല്ലാ നായാട്ടു്. വേട്ടയാടേണ്ടുന്ന രാജാവായ എന്റെ വകയാണു് ഈ കതിരുകൾ. ഭവാൻ അസത്യവാദിയാണെന്നിരുന്നാലും ഭവാനെ ഞാൻ ദണ്ഡിക്കുന്നില്ല. ഇന്നുമുതൽ ഭവാന്റെ എല്ലാ ആജ്ഞകൾക്കും ഞാൻ കീഴടങ്ങിയേക്കാം. അങ്ങിനെ ഞാൻ പുണ്യലോകം നേടട്ടെ.

വാമദേവൻ—ബ്രാഹ്മണർ ആർക്കും കന്നുകൊണ്ടും ദണ്ഡ്യരല്ല. വാക്കുകൊണ്ടും മനസ്സുകൊണ്ടും കർമ്മംകൊണ്ടും ബ്രാഹ്മണരെ സദാ സേവിക്കുന്ന വിദ്വാൻ ശ്രേഷ്ഠനായി ജീവിക്കും. അങ്ങിനെയല്ലാത്തവൻ പാഴിൽ നശിക്കും.

വാമദേവൻ ഇതു പറഞ്ഞു കഴിഞ്ഞ ഉടനെ ഘോരരൂപന്മാരായ രാക്ഷസന്മാർ അവിടെ ആവിർഭവിച്ചു. അവർ ശൂലംകൊണ്ടു കുത്തുന്നതേററു് രാജാവു് ഉറക്കെ നിലവിളിച്ചുതുടങ്ങി:—

"ദലനും ഇക്ഷ്വാകവന്മാരും നാട്ടുകാരും എന്റെ വിധേയന്മാരായിരിക്കുന്ന കാലത്തോളം ഞാൻ ഈ വാമദേവന്റെ വാമ്യങ്ങളെ വിട്ടുകൊടുക്കയില്ല. എന്തു്! ബ്രാഹ്മണന്നു് ഇങ്ങിനെയുമുണ്ടോ കർമ്മശീലം?"

ഈ നിലവിളിക്കു് മറുമൊഴിയൊന്നും ഉണ്ടായില്ല. രാജാവിനെ ആ രാക്ഷസന്മാർ കൊന്നു വീഴ്ത്തുക തന്നെ ചെയ്തു. ദലൻ മരിച്ചുപോയിയെന്നു അറിഞ്ഞപ്പോൾ ഇക്ഷ്വാകവന്മാർ ദലനെ രാജാവാക്കി കരുനാൾ

വാമദേവൻ ദലനെ കാണ്മാൻ വന്നു.

വാമദേവൻ—രാജാവേ, ബ്രാഹ്മണന്നു് തരുവാനുള്ളതു തന്നേക്കുക. സർവ്വധർമ്മങ്ങളിലും കാണുന്ന കർത്തവ്യകർമ്മമാണതു്. ഭവാനു് അധർമ്മത്തിൽ ഭയമുണ്ടെങ്കിൽ എന്റെ വാമങ്ങളെ ഉടൻ തരേണ്ടതാണു്.

അപ്പോൾ രുഷ്ടനായിത്തീർന്ന ദലൻ സൂതനെ വിളിച്ചു:—

"എടോ, സൂത, ഘോരവിഷം കലർന്ന എന്റെ വിചിത്രശരങ്ങളിൽനിന്നു് ഒന്നു് ഇങ്ങു് എടുത്തുകൊണ്ടുവരൂ. അതു് എയ്തു് ഈ വാമദേവനെ കൊന്നു വീഴ്ത്തി നായ്ക്കൾക്കു തിന്നുവാൻ കൊടുക്കട്ടെ.

വാമദേവൻ—എന്തിന്നു് എന്നെ കൊല്ലുന്നു? ആരെയെങ്കിലും കൊല്ലേണമെന്നുണ്ടെങ്കിൽ അതു് ഭവാന്റെ പുത്രനെയാവരുതോ? സ്വന്തം മഹിഷിയിൽ ഭവാന്നു ശ്യേനജിത്തെന്നൊരു മകനുണ്ടായിട്ടുള്ളതു് എനിക്കറിയാം. പത്തു വയസ്സുമാത്രം പ്രായമായ ആ പ്രിയകുമാരനെ ഈ ഘോരസായകം ഇരയാക്കിക്കൊള്ളട്ടെ.

വാമദേവന്റെ ഈ നിയോഗത്താൽ ഉഗ്രതേജസ്സോടുകൂടിയ ആ ശരം അന്തഃപുരത്തിലേക്കു പാഞ്ഞു ചെന്നു് ആ രാജപുത്രനെ കൊന്നു. അതറിഞ്ഞപ്പോൾ ദലൻ പൂർവ്വാധികം ക്രോധാവിഷ്ടനായി.

ദലൻ—അല്ലയോ, ഇക്ഷ്വാകുവംശ്യരേ, ഈ വിപ്രനെ അടിച്ചുതകർത്തു കൊന്നു നിങ്ങൾക്കു ഞാൻ പ്രിയം ചെയ്യാം. തീക്ഷ്ണതേജസ്സോടുകൂടിയ മറെറാരു ശ

രം കൊണ്ടുവരട്ടെ. എന്റെ വീൎയ്യം ക്ഷത്രിയന്മാർ ഇന്നു കാണട്ടെ.

വാമദേവൻ—വിഷം കലൎന്ന ഘോരരൂപമായ ശരം എന്നിൽ പ്രയോഗിക്കുവാനാണല്ലൊ ഭവാൻ തുടങ്ങുന്നതു്. എന്നാൽ, ആ ശരം എന്നിൽ വിടുന്നതിരിക്കട്ടെ വില്ലിൽ തൊടുക്കുന്നതിനുപോലുമോ ഭവാൻ ശക്തനാകയില്ല.”

വാമദേവൻ പറഞ്ഞതുപോലെതന്നെ സംഭവിച്ചു. അമ്പെടുക്കുവാൻ തുനിഞ്ഞപ്പോൾ ദലന്നു കൈകാലുകൾ അനങ്ങാതായി.

ദലൻ—ഇക്ഷ്വാകവന്മാരേ, ഈ ബ്രാഹ്മണൻ എന്നെ തടയുന്നതു നോക്കുവിൻ. ഈ അമ്പെടുത്തു് എയ്യുവാൻ എനിക്കു കഴിയുന്നില്ല. ഇനി ഞാൻ ഇദ്ദേഹത്തെ കൊല്ലുവാൻ വിചാരിക്കുന്നില്ല. ആയുഷ്മാനായ വാമദേവൻ ജീവിച്ചുകൊള്ളട്ടെ.

വാമദേവൻ—ബ്രഹ്മഹത്യക്കു ഒരുങ്ങുകയാലുണ്ടായ പാപം ഭവാനിൽനിന്നു് അകലേണമെങ്കിൽ ഈ അമ്പുകൊണ്ടു സ്വന്തം മഹിഷിയെ ഭവാൻ കൊല്ലണം.

ഉടൻ അതു രാജാവു ചെയ്തു. അപ്പോൾ രാജപുത്രി പറഞ്ഞു:—

“ഈ ക്രൂരനായ ഭൎത്താവോടു ഞാൻ നാൾതോറും കല്യാണകരങ്ങളായ വാക്കുകൾ യുക്തംപോലെ ഉപദേശിച്ചു വന്നിട്ടുണ്ടു്. വിപ്രന്മാൎക്കു മംഗളമുണ്ടാവട്ടെയെന്നു കരുതിയാണു് അങ്ങിനെ ചെയ്തതു്. അതുകൊണ്ടു് എനിക്കു പുണ്യലോകം കിട്ടേണ്ടതാണു്.

വാമദേവൻ--ശുഭേ, ഭവതിയാണ് ഈ രാജകുലത്തെ രക്ഷിച്ചത്. വേണ്ടുന്ന വരം ഭവതി എന്നിൽനിന്നു വരിച്ചുകൊള്ളുക. സ്വജനത്തെ ശാസിച്ചുകൊണ്ടു മഹത്തായ ഇക്ഷ്വാകുരാജ്യത്തെ അനിന്ദ്യയായ ഭവതി കാക്കണം.

രാജപുത്രി--എന്റെ ഭർത്താവു പാപത്തിൽനിന്നു മോചിച്ചു പുത്രബാന്ധവന്മാരോടുകൂടി സസുഖം വാഴുന്നതിനു ഭഗവാൻ അനുഗ്രഹിക്കണം. അതാണു ഞാൻ പ്രാർത്ഥിക്കുന്ന വരം."

അങ്ങിനെയാവട്ടേയെന്നു വാമദേവൻ വരം കൊടുത്തു. മുദിതനായ രാജാവു വാമ്യങ്ങളെ തിരിച്ചുകൊടുത്ത് ആ മുനിയെ നമസ്കരിക്കയും ചെയ്തു.

---

## ൮. ലോകഗതി.

---

### മാർക്കണ്ഡേയമതം.

---

ജഗത്ത് ആകമാനം ക്ഷയിച്ചതിൽപ്പിന്നെ പ്രഥമമായി കൃതയുഗം തുടങ്ങുന്നു. നാലായിരം കൊല്ലമാണു കൃതയുഗം. ഓരോ യുഗത്തിന്നും സന്ധ്യയും സന്ധ്യാംശവുമുണ്ട്. ഒരു യുഗം അവസാനിച്ചുകഴിഞ്ഞാൽ അതിന്റെ ധർമ്മം പിന്നേയും കുറേ കാലത്തേക്കുകൂടി നേർത്തുനേർത്തു നിന്നേക്കും. ആ കാലത്തിന്നാണു സന്ധ്യാംശമെന്നു പറയുന്നത്. ഒരു യുഗവും അതിന്റെ സന്ധ്യാംശവും കഴിഞ്ഞു മറ്റൊരു പുതിയ യുഗം ആരം

ഭിക്കുമ്പോൾ അതിന്റെ ധൎമ്മം വ്യക്തമാവേണ്ടതിലേ
ക്ക കുറേ കാലം വേണം; ആ കാലമാണ സന്ധ്യ. കൃത
യുഗത്തിന്റെ സന്ധ്യാകാലം — അതായത പ്രളയവും
അതിന്റെ സന്ധ്യാംശകാലവും കഴിഞ്ഞു കൃതയുഗധ
ൎമ്മം വ്യക്തമാവേണ്ടതിന്നുള്ള കാലം — നാനൂറു കൊല്ല
മാണ്. ആ യുഗത്തിന്റെ സന്ധ്യാംശകാലവും — അ
തായതു പ്രസ്തുതയുഗം കഴിഞ്ഞ് അതിന്റെ ധൎമ്മം പി
ന്നേയും നേൎത്തുനേൎത്തു നില്ക്കുന്ന കാലവും — നാനൂറുത
ന്നെ. മൂവ്വായിരം വൎഷമാണ ത്രേതായുഗം. അതിന്റെ
സന്ധ്യയും സന്ധ്യാംശവും മുന്നൂറു വീതം കൊല്ലങ്ങളാ
ണ. ദ്വാപരയുഗത്തിന്ന രണ്ടായിരം കൊല്ലത്തെ ദീ
ൎഘതയുണ്ട്. ഇരുനൂറു കൊല്ലങ്ങൾ വീതമാണ് അതി
ന്റെ സന്ധ്യയും സന്ധ്യാംശവും. കലിയുഗം ഒരായി
രം സംവത്സരം നീണ്ടു നില്ക്കും. അതിന്റെ സന്ധ്യ
യും സന്ധ്യാംശവും ഒരുനൂറു കൊല്ലം വീതമാണ്. കൃ
തയുഗം കഴിഞ്ഞു ത്രേതായുഗം തുടങ്ങുന്നതിന്ന മുമ്പായി
ആ രണ്ടു യുഗത്തിന്റെയും കൂടി സന്ധ്യാകാലം എഴുനൂ
റു കൊല്ലമാണല്ലൊ. ഇപ്രകാരംതന്നെ മറ്റു യുഗങ്ങൾ
ക്കിടയിലുള്ള സന്ധ്യാകാലങ്ങളേയും കണക്കാക്കേണ്ടതാ
ണ്. ഇങ്ങിനെ ആകെ യുഗസംഖ്യ പന്തീരായിരമാ
ണ്. ഇത് ഒരായിരം കഴിയുമ്പോൾ ബ്രഹ്മാവിന്ന് ഒ
രു പകലാകും. വിശ്വം മുഴുവൻ ബ്രഹ്മഭവനത്തെ ചുഴ
ന്നുകൊണ്ടിരിക്കുന്നു. അതു ബ്രഹ്മാവിൽ ലയിക്കുമ്പോ
ഴാണ ലോകപ്രളയമുണ്ടാകുന്നത്. യുഗാന്തത്തിൽ മ
നുഷ്യരെല്ലാവരും അസത്യവാദികളായിത്തീരും. അ

ന്നു യജ്ഞം ദാനം വ്രതം എന്നിവ നാമമാത്രമാകും. ബ്രാഹ്മണർ ശൂദ്രകർമ്മാക്കളും ശൂദ്രർ ധനാർജ്ജകന്മാരുമാകും. ക്ഷത്രധർമ്മത്തിൽപോലും ശൂദ്രർ പ്രവേശിക്കും. യജ്ഞവും അധ്യയനവും കൂടാതെ, ദണ്ഡും മാന്തോലും വെടിഞ്ഞു ബ്രാഹ്മണർ കിട്ടുന്നതൊക്കെയും തിന്നുന്നവരായി വരും. ബ്രാഹ്മണർ ജപഹീനന്മാരും ശൂദ്രർ ജപപരായണന്മാരുമായിക്കാണും. മിഥ്യാവാദികളും മിഥ്യാനുശാസികളും പാപാത്മാക്കളുമായ മ്ലേച്ഛരാജാക്കന്മാർ ലോകത്തിൽ വർദ്ധിക്കും. സ്വധർമ്മത്തെ അനുവർത്തിക്കുന്ന വിപ്രനെ അന്നു കാണുകയില്ല. ക്ഷത്രിയരും വൈശ്യരും വികർമ്മസ്ഥന്മാരാകും. ജനങ്ങൾ അല്പായുസ്സുകളും സ്വല്പബലന്മാരും, സ്വല്പവീര്യപരാക്രമന്മാരും അല്പസാരന്മാരും അല്പദേഹന്മാരും അല്പസത്യഭാഷികളുമായിത്തീരും. നാടുകൾ പലതും ശൂന്യങ്ങളായി കാടുകളാകും. സർവ്വഗന്ധങ്ങളും മുകരുവാൻ കൊള്ളരുതാത്തവയും സർവ്വരസങ്ങളും നുകരുവാൻ നന്നല്ലാത്തവയുമാകും. ശീലാചാരങ്ങൾ വെടിഞ്ഞ ഹ്രസ്വഗാത്രികളായ സ്ത്രീകൾ ഒരുപാടു മക്കളെ പ്രസവിക്കും. ജനങ്ങൾ അന്നത്തെയും ബ്രാഹ്മണർ വേദത്തെയും സ്ത്രീകൾ ചാരിത്രത്തെയും വിലയ്ക്കു വില്ക്കും. പശുക്കൾക്കു പാൽ കുറയുകയും വൃക്ഷങ്ങളിൽ കാക്കകൾ നിറഞ്ഞു ഫലപുഷ്പങ്ങൾ അല്പങ്ങളാകയും ചെയ്യും. ബ്രാഹ്മണരെ വധിക്കുന്നവരും കള്ളവായി അന്യനിൽ കുററം ചുമത്തുന്നവരുമായ രാജാക്കന്മാരിൽനിന്നുകൂടിയും വിപ്രന്മാർ ദാനം വാങ്ങും. കപടധർമ്മം ഉയർത്തിക്കാണിച്ചു ലോഭമോ

ഹങ്ങളോടുകൂടി ദ്വിജന്മാർ ഭിക്ഷുക്കളായി ചുററിനടന്നു ജനങ്ങളെ പീഡിപ്പിക്കും. നികൃതിച്ചമട്ടുകൊണ്ടു ഭീതരായി ഗൃഹസ്ഥന്മാർ മോഷ്ടിച്ചുതുടങ്ങും. മുനിവേഷം ധരിച്ചു നടക്കുന്നവർതന്നെ വാണിജ്യത്തിൽ ഏർപ്പെടും. നഖങ്ങളും രോമങ്ങളും ബ്രാഹ്മണർ വെറുതെ വളർത്തും. ബ്രഹ്മചാരികൾ ലോഭാന്ധരാകയും ആശ്രമവാസത്തിൽനിന്നു പിഴച്ചു മദ്യപന്മാരും ഗുരുദാരങ്ങളെ പ്രാപിക്കുന്നവരുമാകയും ചെയ്യും. അവർ ലൌകികമായി മാംസരക്തങ്ങളെ വർദ്ധിപ്പിക്കുവാൻ ശ്രമിക്കും. പരാന്നഗുണത്തെ പുകഴ്ത്തി നടക്കുന്ന നാസ്തികന്മാർ ആശ്രമവാസികളെന്നു നടിക്കും. യഥാകാലം മഴ പെയ്യാതാകും. വിത്തുകളൊന്നും വേണ്ടപോലെ മുളയ്ക്കുകയില്ല. ഹിംസയും അശുചിയും ലോകത്തിലെങ്ങും വർദ്ധിക്കും. അധർമ്മഫലം സർവ്വത്ര കാണും. ആരാനും ധർമ്മിഷ്ഠനായിവന്നാൽ അവൻ അല്പായുസ്സാകും. ധർമ്മം ഒരിടത്തും കാണുകയില്ല. കള്ളത്താപ്പുകളെക്കൊണ്ടു ജനങ്ങൾ കച്ചവടം ചെയ്യും. വാണിജന്മാർ പെരുംകള്ളന്മാരാകും. ധർമ്മാത്മാക്കൾ ക്ഷയിക്കയും പാപാത്മാക്കൾ വർദ്ധിക്കയും ചെയ്യും. ധർമ്മത്തിന്നു ബലഹാനിയും അധർമ്മത്തിന്നു ബലവൃദ്ധിയുമുണ്ടാകും. ധർമ്മിഷ്ഠന്മാർ അല്പായുസ്സുക്കളെന്നപോലെ ദരിദ്രന്മാരുമായിവരും. ധർമ്മഹീനരാവട്ടെ ദീർഘായുഷ്മാന്മാരായി വർദ്ധിക്കും. നഗരവിഹാരങ്ങളിൽ വ്യഭിചാരികൾ കയറും. ധർമ്മോപായങ്ങളെക്കൊണ്ടു ജനങ്ങൾ വ്യവഹാരം നടത്തും. അല്പധനന്മാർ ആഢ്യന്മാരായി മദിക്കും. വിശ്വാ

സർവ്വസ്വം കൊട്ട്ത്തെല്ലിച്ച ധനം പാപാത്മാക്കൾ വഞ്ചി
ച്ചെടുക്കുവാൻ ശ്രമിക്കും. കൊടുത്തതു തന്നിട്ടില്ലെന്നു്
അവർ പറയും. വിഹാരങ്ങളിലും ചൈത്യങ്ങളിലും
മാംസഭക്ഷകങ്ങളായ ക്രൂരമൃഗങ്ങൾ കയറിക്കിടക്കും.
ഏഴോ എട്ടോ വയസ്സായ ബാലികകൾകൂടിയും ഗർഭം
ധരിക്കും. പത്തോ പന്ത്രണ്ടോ വയസ്സായ ബാലന്നു
പോലും പുത്രനുണ്ടാകും. പതിനാറാം വയസ്സിൽത്ത
ന്നെ ചിലർ നരക്കും. തരുണന്മാർ ക്ഷീണായുസ്സുക
ളും വൃദ്ധശീലന്മാരുമാകും. വൃദ്ധന്മാരിൽ തരുണശീലം
ഉയർന്നുകാണും. സ്ത്രീകൾ വിപരീതകളായി ഭർത്തൃവഞ്ച
നചെയ്തു വ്യഭിചരിച്ചു ദാസന്മാരേയും മൂഢന്മാരെയും
പ്രാപിക്കും. വീരപത്നികൾ ഭർത്താവു ജീവിച്ചിരിക്കവേ
പരപുരുഷനെ പ്രാപിക്കും. ആയുഃക്ഷയമായ ആയു
ഗാന്തത്തിൽ ബഹുകാലം മഴപെയ്യാതാകും. അപ്പോൾ
വിശപ്പു വളർന്നു തുച്ഛജീവജാലങ്ങളെല്ലാം നശിക്കും. അ
നന്തരം ദ്വാദശാദിത്യന്മാർ സപ്തജ്വാലകളോടുകൂടി ഉ
യന്നെരിഞ്ഞു സമുദ്രങ്ങളിലേയും പുഴകളിലേയും വെ
ള്ളമൊക്കെയും വററിക്കും. ഉണങ്ങിയവയും നനഞ്ഞ
വയുമായ വിറകു്, പുല്ലു മുതലായവയെല്ലാം എരിഞ്ഞു
ചാമ്പലാകും. ആദിത്യന്മാർ നീർവലിച്ചു വരട്ടിയ
ലോകത്തെ സംവർത്തകാഗ്നി വായുവോടുകൂടി ബാധി
ക്കും. അതു ഭൂമി പിളർന്നു രസാതലത്തിൽ ചെന്നു ദേ
വദാനവയക്ഷന്മാൎക്കു മഹത്തായ ഭയമുണ്ടാക്കും. ഇഹ
ലോകത്തെയും, നാഗലോകത്തെയും, കീഴിലുള്ള സർവ്വ
ത്തെയും ആ കാലാഗ്നി ദഹിപ്പിക്കും. അന്നു് ഋഷ

ത്തുലക്ഷം യോജന മുഴുവൻ സംവൎത്തകാഗ്നിയും ഘോരവായുവുംകൂടി വെറും ചാമ്പലാക്കി വിടും. ദേവാസുരഗന്ധൎവ്വന്മാർ, യക്ഷപന്നഗരാക്ഷസന്മാർ എന്നിവരടക്കമുള്ള സൎവ്വജീവികളും ആ അഗ്നിയിൽ എരിഞ്ഞുപോകും. അതിൽപിന്നെ, ആനക്കൂട്ടംപോലെയുള്ള മഹാമേഘങ്ങൾ വിദ്യുന്മാലകളണിഞ്ഞു്, അത്ഭുതദൎശനങ്ങളായി ഉയരും. ചിലതു് ആമ്പൽപ്പൂപോലേയും, ചിലതു അല്ലിപ്പൂപോലെയും, ചിലതു കരിക്കട്ടപോലെയും, ചിലതു താമരയിലപോലേയും, ചിലതു ചെഞ്ചോല്യംപോലേയും, ചിലതു മഞ്ഞച്ചും, ചിലതു പച്ചച്ചും-ഇങ്ങിനെ പല വൎണ്ണങ്ങൾ കലൎന്നു മഹാഗജംപോലേയും, മകരമത്സ്യംപോലേയും നഗരംപോലേയും ആകൃതിചേൎന്നു മിന്നൽപിണരുകളോടുകൂടി ആ മേഘങ്ങൾ ചരിക്കും. ഘോരരൂപങ്ങളോടും ഘോരധ്വനികളോടുംകൂടിയ ആ മേഘങ്ങൾ ആകാശമെങ്ങും വ്യാപിച്ചു പൎവ്വതങ്ങൾ, വനങ്ങൾ, ആകരങ്ങൾ എന്നിവയെയൊക്കെയും പെരുവെള്ളത്താൽ നിറക്കും. പിതാമഹപ്രേരണത്താൽ ആ ഘോരമേഘങ്ങൾ ലോകത്തെ മുഴുവൻ വെള്ളത്തിൽ മുക്കുകയും ചെയ്യും. മഹത്തായി വൎഷിച്ച് ഘോരവും രൌദ്രവും അശിവവുമായ അഗ്നിയെ കെടുത്തു ഭൂമിയെ മുഴുവൻ ജലമയമാക്കീട്ടും ആ മേഘങ്ങൾ അടങ്ങുകയില്ല. ഇതേവിധം പന്തീരാണ്ടുകാലം നിരന്തരം ജലധാര ചൊരിഞ്ഞുകൊണ്ടേയിരിക്കും. അപ്പോൾ സമുദ്രം കരകവിഞ്ഞൊഴുകയും, പൎവ്വതങ്ങൾ തകരുകയും, ഭൂമി വെള്ളത്തിൽ ആഴുകയും ചെയ്യും. പിന്നീടു്, ആകാശത്തിൽ

ചുററിക്കൊണ്ടിരിക്കുന്ന മേഘങ്ങൾ കാററടിയേററു തമ്മിൽത്തമ്മിൽ കൂട്ടിമുട്ടി സ്വയം നശിച്ചുപോകും. പത്മാലയനായ സ്വയംഭൂ ആ ഘോരവായുവെ ഭക്ഷിച്ചു നിദ്രാനിമഗ്നനാകും. ഇങ്ങിനെ ദേവാസുരന്മാർ നശിച്ചു, യക്ഷരാക്ഷസന്മാർ ഒടുങ്ങി, നിർമ്മനുഷ്യമായി, പക്ഷിമൃഗാദികളും, വൃക്ഷലതാദികളും മുടിഞ്ഞു്, അന്തരിക്ഷം മറഞ്ഞ ആ കാലത്തു ചിരംജീവിയായ മാർക്കണ്ഡേയൻ അങ്ങിങ്ങു ചുററിനടന്നു ഘോരമായ ആ ഏകാർണ്ണവജലത്തിൽ തനിയേ സഞ്ചരിക്കുന്ന ആ മുനിക്കു ഭൂതങ്ങളെയൊന്നും കാണാതെ കാതരത്വമുണ്ടായി. എന്നും തളച്ചു ചേരാത്ത ആ തീക്ഷ്ണവ്രതൻ ബഹുദൂരം നീന്തിച്ചെന്നിട്ടും ശരണം കാണാഞ്ഞുമാൽ എററവും ക്ഷീണിച്ചു വലഞ്ഞുപോയി. പിന്നേയും കുറെക്കൂടി നീന്തിയപ്പോൾ ആ പെരുവെള്ളത്തിൽ ഒരിടത്തു പടർന്നുയർന്നു നില്ക്കുന്ന ഒരു പേരാൽ കണ്ടു. ആ വൃക്ഷത്തിലെ പരന്ന കമ്പിന്മേൽ അഴകേറിയ മേൽവിരിപ്പോടുകൂടിയ മെത്തയിന്മേൽ, ഇന്ദുപോലേയും ഇന്ദീവരം പോലേയും കാന്തി ചിന്തുന്ന മുഖത്തോടും, വിരിഞ്ഞ തണ്ടാരിതൾ പോലെ ചന്തം ചേർന്ന മിഴികളോടും കൂടിയ ഒരു ബാലൻ കിടക്കുന്നതു കണ്ടു. എനിക്കുണ്ടായ വിസ്മയം പറയാവതല്ല. ലോകമെല്ലാം നശിച്ചുപോയ ഇക്കാലത്തു് എന്താണു് ഈ കുട്ടി ഇങ്ങു കിടക്കുന്നതു്! തപശ്ശക്തികൊണ്ടു ചിന്തിച്ചുനോക്കീട്ടും ആ ശിശു ആരെന്നറിവാൻ മാർക്കണ്ഡേയനു കഴിഞ്ഞില്ല. ഭൂതവും ഭവ്യവും, ഭവിഷ്യവും അറിയുന്ന ആ മഹാപ്രാജ്ഞനു് ആ

മത്തൊനം ആ കുട്ടിയെ സംബന്ധിച്ച നിഷ്പ്രയോജന മായി. കായാമ്പൂനിറമൊത്ത ആ ശ്രീവത്സഭൂഷണനാ യ ബാലൻ സാക്ഷാൽ ലക്ഷ്മീകാന്തനാണോ എന്നു് ക ട്ടവിൽ മാർക്കണ്ഡെയന്നു് ഒരു തോന്നലുണ്ടായി. അ പ്പോൾ, തേജസ്വിയും, ശ്രീവത്സാങ്കിതനും, പുണ്ഡരീ കാക്ഷനുമായ ആ ബാലൻ ശ്രുതിസുഖാവഹമായി മു നിയോടു് ഇങ്ങിനെ പറഞ്ഞു:—

"എടോ മാർക്കണ്ഡേയ, നീ പരിശ്രാന്തനായിത്തീ ന്നിരിക്കുന്നുവെന്നും, വിശ്രാമത്തെ കാംക്ഷിക്കുന്നുവെന്നും ഞാൻ അറിഞ്ഞു. നീ ഇഷ്ടംപോലെ ഇവിടെ പാത്തു കൊള്ളുക. ഞാൻ നിന്നിൽ പ്രസാദിച്ചിരിക്കുന്നു. എ ന്റെ ശരീരത്തിന്നുള്ളിൽ പ്രവേശിച്ച നിനക്കു് അവി ടെ സസുഖം പാക്കാം. നിനക്കു വേണ്ടുന്ന ഇടം ഞാൻ അവിടെ ഒഴിച്ചുവെച്ചിട്ടുണ്ടു."

ആ ബാലൻ പറഞ്ഞതു കേട്ടപ്പോൾ മനുഷ്യത്വ ത്തിലും ദീൎഘജീവിതത്തിലും മാർക്കണ്ഡേയന്നു വല്ലാത്ത യ വെറുപ്പുണ്ടായി. ആ കുട്ടിയുടെ വായ പെട്ടെന്നു തുറന്നു കണ്ടു. ദൈവയോഗത്താൽ അവശനായ ആ മുനി ആ ബാലന്റെ വക്ത്രത്തിൽക്കൂടി കടന്നുചെന്നു കുക്ഷിയിൽ പ്രവേശിച്ചു. അഹോ, വിസ്മയം! ആ കുക്ഷി യിൽ രാഷ്ട്രങ്ങളും നഗരങ്ങളും അടങ്ങിയ ഭൂമി മുഴുവൻ മാർക്കണ്ഡേയൻ കണ്ടു. ശതദ്രു, ഗംഗ, യമുന, കൌശി കി, വേത്രവതി, സരസ്വതി, സിന്ധു, ഗോദാവരി, ന ൎമ്മദ, താമ്രാ, വേണ്ണ, കാവേരി മുതലായ നദികളെല്ലാം ആ മഹാത്മാവിന്റെ ഉദരത്തിലുണ്ടു്. ജലജന്തുക്കാ

നിറഞ്ഞ രത്നാകരമായ സമുദ്രത്തേയും അവിടെ കണ്ടു ജാജ്വല്യമാനമായ തേജസ്സുകളോടും സൂൎയ്യചന്ദ്രന്മാരോടും കൂടി വിരാജിതമായ ആകാശവും, കാനനങ്ങളാൽ ശോഭിതമായ ഭൂമിയും, ആ വയററിന്നുള്ളിൽ കുടികൊള്ളുന്നു. അവിടെ ബ്രാഹ്മണന്മാർ പല പല യാഗങ്ങൾ അനുഷ്ഠിക്കയും, ക്ഷത്രിയർ സൎവ്വവൎണ്ണങ്ങളേയും അനുരഞ്ജിപ്പിക്കയും വൈശ്യർ യഥാന്യായം കൃഷികൃത്യത്തിൽ ഏൎപ്പെടുകയും ശൂദ്രർ ബ്രാഹ്മണരെ ശുശ്രൂഷിക്കയും ചെയ്തുവരുന്നു. ഹിമാലയം, ഹേമകൂടം, നിഷധം, ഗന്ധമാദനം, നീലം, മേരു, മഹേന്ദ്രം, വിന്ധ്യം, മലയം, പാരിയാത്രം മുതലായ പൎവ്വതങ്ങളും ആ ഉദരത്തിൽ ഉൾപ്പെട്ടിരിക്കുന്നു. സിംഹവ്യാഘ്രാദിമൃഗങ്ങളും സൎവ്വപക്ഷികുലങ്ങളും ഭൂമിയിലുള്ള സൎവ്വജീവികളും ആ കുക്ഷിയിൽ പാൎക്കുന്നു. ഇന്ദ്രാദി ദേവന്മാരും രുദ്രന്മാർ, ആദിത്യന്മാർ, സിദ്ധസാദ്ധ്യന്മാർ, പിതൃക്കൾ, ഗന്ധൎവ്വാപ്സരസ്സുകൾ, പന്നഗഗരുഡന്മാർ, ദൈത്യരാക്ഷസന്മാർ മുതലായവരും അവിടെയുണ്ടു്. സ്ഥാവരജംഗമങ്ങളായി ഭൂമിയിൽ എന്തെല്ലാമുണ്ടോ അതൊക്കെയും അവിടെ മാൎക്കണ്ഡേയൻ കണ്ടു. നൂറിലധികം കൊല്ലം ആ മുനി ഇതെല്ലാം കണ്ടുകൊണ്ടു നടന്നിട്ടും ആ ശരീരത്തിന്റെ അവസാനത്തിൽ അദ്ദേഹത്തിന്നു് എത്തുവാൻ കഴിഞ്ഞില്ല. ഒടുവിൽ, ആ വന്ദ്യനും വരദനുമായ ശിശുവിനെത്തന്നേ ശരണം പ്രാപിച്ചു. അപ്പോൾ മാൎക്കണ്ഡേയൻ വായുവേഗത്തിൽ ആ തുറന്നു കിടക്കുന്ന വായയിൽക്കൂടി പെട്ടെന്നു പുറത്തു വന്നു. ആലിൻകൊമ്പിന്മേൽ ജഗത്തു മുഴുവൻ ഉ

ള്ളിലടക്കിക്കൊണ്ടു പള്ളികൊള്ളുന്ന തേജോനിധിയും ശ്രീവത്സാങ്കിതനുമായ ആ ബാലനെ മാൎക്കണ്ഡേയൻ വീണ്ടും കണ്ടു. പീതാംബരധരനായ ആ മഹാതേജസ്വി സംപ്രീതനായി പുഞ്ചിരിതൂകിക്കൊണ്ടു മാൎക്കണ്ഡേയനെ നോക്കി:—"എടോ മാൎക്കണ്ഡേയ, നീ എൻെറ ശരീരത്തിൽ വാണു തളൎച്ചയെല്ലാം തീൎന്നില്ലയോ?" എന്നു ചോദിച്ചു. ആ സൎവ്വഭൂതാത്മാവായ ദേവൻെറ ചെറുതളിരൊളിപൂണ്ടു് അഴകുചേൎന്നു് കത്തിണങ്ങിയ മൃദുകരാംഗുലികളാൽ സവിശേഷം വിരാജിതമായ ചരണങ്ങളിൽ മാൎക്കണ്ഡേയൻ ശിരസ്സുണച്ചു വീണ്ടും വീണ്ടും നമസ്കരിച്ചു കൈകൂപ്പി നിന്നുകൊണ്ടു് ഉണൎത്തിച്ചതായിതു്:—

"ഭഗവാനേ, അവിടുത്തെയും അവിടുത്തെ ഉത്തമമായ മായയേയും ശരിയായി അറിയുവാൻ ഞാൻ ആശിക്കുന്നു. അവിടുത്തെ വായയിൽക്കൂടെ ഞാൻ ഉള്ളിൽ കടന്നു നോക്കിയപ്പോൾ അവിടെ സൎവ്വചരാചരങ്ങളേയും കണ്ടു. ജഗത്തിലുള്ളതൊക്കെയും അവിടുത്തെ ജഠരത്തിനുള്ളിലുണ്ടു്. അവിടുത്തെ ശരീരത്തിനുള്ളിൽ ചുററിനടക്കുമ്പോൾ എനിക്കു് അവിടുത്തെ പ്രസാദത്താൽ സ്മൃതിക്ഷയമുണ്ടായില്ല. എൻെറ യത്നത്താലല്ലാ, അവിടുത്തെ ഇച്ഛയാലാണു ഞാൻ പുറത്തു വന്നതു്. ഭൂവിടെ അവിടുന്നു ശിശുവായി വാഴുന്നതു് എന്തുകൊണ്ടു് എന്നും, ജഗത്തു മുഴുവൻ അവിടുന്നു് ഉള്ളിലാക്കിയിരിക്കുന്നതു് എന്തിനാണു് എന്നും, എത്രകാലം അവിടുന്നു് ഇങ്ങിനെ ഇവിടെ വസി

ക്ഷം എന്നും വിസ്തരിച്ചു പറഞ്ഞു കേൾക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു.''

ദേവൻ—നീ എന്നെത്തന്നെ ശരണം പ്രാപിക്കുകയും മഹത്തായ ബ്രഹ്മചര്യയിൽ ഉറച്ചുനില്ക്കയും ചെയ്യുന്ന പിതൃഭക്തനാകയാൽ ദേവന്മാർപോലും അറിഞ്ഞിട്ടില്ലാത്ത എന്റെ തത്വം ഞാൻ നിന്നെ ഗ്രഹിപ്പിക്കാം. അപ്പ് തുടങ്ങിയ പഞ്ചഭൂതസംഘാതത്തിന്നു നാരങ്ങൾ എന്നു ഞാൻ പേരു കൊടുത്തിട്ടുണ്ട്. അതിന്മേൽ എന്നും അയനം (നിവാസം, അഥവാ സഞ്ചാരം) ചെയ്കകൊണ്ടു ഞാൻ നാരായണനായി. ശാശ്വതനും അവ്യയനുമായ ഞാൻ സർവ്വഭൂതങ്ങളുടേയും വിധാതാവും സംഹർത്താവുമാണ്. വിഷ്ണുവും ശിവനും ബ്രഹ്മാവും, സുരാധിപനായ ശക്രനും വൈശ്രവണനും പ്രേതാധിപനായ യമനും കശ്യപപ്രജാപതിയും സോമനും, ധാതാവും വിധാതാവും യജ്ഞവും ഞാൻ തന്നെ. അഗ്നി എന്റെ മുഖവും, ഭൂമി കാലുകളും, സൂര്യചന്ദ്രന്മാർ നേത്രങ്ങളും സ്വർഗ്ഗം ശിരസ്സുമാണ്. എന്റെ വിയർപ്പിൽനിന്നാണു ജലമെല്ലാമുണ്ടാകുന്നതു. വായു എന്റെ ഉള്ളിൽത്തന്നെ കുടികൊള്ളുന്നു. ദിക്കുകളോടുകൂടിയ ആകാശമാണ് എന്റെ ശരീരം. ഭൂരിദക്ഷിണകളോടുകൂടി അനേകശതം യജ്ഞങ്ങൾ ഞാൻ ചെയ്തിട്ടുണ്ട്. വേദജ്ഞന്മാരായ വിപ്രന്മാരും പാർത്ഥിവേന്ദ്രന്മാരായ ക്ഷത്രിയന്മാരും വൈശ്യന്മാരും സ്വർഗ്ഗകാംക്ഷയാൽ എന്നെ യജ്ഞത്തിൽ ആരാധിക്കുന്നു. മേരുമന്ദരഭൂഷണം മുതൽ സമുദ്രംവരെ നീണ്ടു പരന്നു കിടക്കുന്ന വസുന്ധ

രയെ ശേഷനായി ഞാൻതന്നെയാണു ധരിക്കുന്നതു്. വെള്ളത്തിൽ മുങ്ങിത്തുടങ്ങിയ ഭൂമിയെ വരാഹരൂപം ധരിച്ചു ഞാനാണു ഉയൎത്തിയതു്. ഞാൻ ബഡവാഗ്നിയായി വെള്ളം മുഴുവൻ കുടിക്കയും പിന്നീടു് അതെല്ലാം പുറത്തു വിടുകയും ചെയ്യുന്നു. ബ്രാഹ്മണർ എന്റെ മുഖവും, ക്ഷത്രിയർ ഭുജങ്ങളും വൈശ്യർ തുടകളും ശൂദ്രർ പാദങ്ങളുമാണു്. ഋൿ, യജുസ്സു്, സാമം, അഥൎവ്വണം എന്നീ വേദങ്ങൾ എന്നിൽനിന്നു് ആവിൎഭവിച്ചു് എന്നിൽത്തന്നെ ലയിക്കുന്നു. ശാന്തിപരന്മാരും നിയതാത്മാക്കളും മുമുക്ഷുക്കളും, കാമക്രോധദ്വേഷഹീനന്മാരും, നിസ്സംഗന്മാരും, വീതകന്മഷന്മാരും, സാത്വികന്മാരും, നിരഹങ്കാരന്മാരും, അദ്ധ്യാത്മപരായണന്മാരുമായ യതികൾ സദാ എന്നെത്തന്നെ ചിന്തിച്ചു് ഉപാസിക്കുന്നു. യുഗാന്തവഹ്നിയും, യുഗാന്തവായുവും, യുഗാന്തസൂൎയ്യനും ഞാനാണു്. എന്റെ രോമകൂപങ്ങളാണു് ആകാശത്തിൽ കാണുന്ന നക്ഷത്രങ്ങൾ. നാലുപാടും ചുഴന്നു കിടക്കുന്ന രത്നാകരമായ സമുദ്രവും എന്റെ ശരീരാംശമാണു്. ദേവകാൎയ്യം നടത്തുവാൻവേണ്ടി ഞാൻ വസനശയനാദികളെ പ്രത്യേകം കൈക്കൊള്ളുന്നു. കാമം, ക്രോധം, ഹൎഷം, ഭയം, മോഹം എന്നിവ എന്റെ രോമങ്ങളാണു്. ശോഭനകൎമ്മം ചെയ്തു വിപ്രന്മാർ നേടുന്ന സത്യം, ദാനം, തപം, അഹിംസ മുതലായവയും എന്നിൽ അടങ്ങിയിരിക്കുന്നു. എന്റെ വിധികൾക്കു വിഹിതമായി എന്റെ ശരീരത്തിൽ വിഹരിച്ചുംകൊണ്ടു ഞാൻ കൊടുക്കുന്ന വിജ്ഞാനത്തെ നേടിക്കൊണ്ടാ

ണു, സ്വച്ഛയാ അല്ലാ, വിപ്രന്മാർ വൎത്തിക്കുന്നതു്. വഴിപോലെ വേദാദ്ധ്യയനം ചെയ്തു പല പല യാഗങ്ങൾ അനുഷ്ഠിച്ചു ജിതക്രോധന്മാരായ ശാന്താത്മാക്കൾ എന്നെ പ്രാപിക്കും. ദുഷ്ടന്മാരായി ലൗകികളായി അനാൎയ്യന്മാരായി കൃപണന്മാരായ ക്ഷുദ്രന്മാൎക്കു സിദ്ധിയുണ്ടാകയില്ല. വിശുദ്ധാത്മാക്കൾക്കുമാത്രമേ മഹാഫലം കിട്ടുകയുള്ളൂ. യോഗസേവിതമായ മാൎഗ്ഗം മൂഢന്മാൎക്കു ദുഷ്പ്രാപമാണ്. എപ്പോഴെപ്പോൾ ധൎമ്മം തളരുകയും, എപ്പൊഴെപ്പോൾ അധൎമ്മം വളരുകയും ചെയ്യുന്നുവോ അപ്പോഴെല്ലാം എന്നെ ഞാൻ ലോകത്തിൽ ആവിൎഭവിപ്പിക്കുന്നു. ദേവന്മാൎക്കു് അവദ്ധ്യരായ ഹിംസാശീലരായ ദൈത്യന്മാരും, ദാരുണരാക്ഷസന്മാരും ലോകത്തിൽ ജനിക്കുമ്പോൾ, ശുഭചരിതന്മാരുടെ ഗൃഹത്തിൽ ഞാൻ മനുഷ്യശരീരത്തിൽ പ്രവേശിച്ചു് ആപത്തുകളെയെല്ലാം ശമിപ്പിക്കും. ദേവമാനുഷഗന്ധൎവ്വാദിസൎവ്വഭൂതങ്ങളേയും ഞാൻ മായയാൽ സൃഷ്ടിക്കയും, അങ്ങിനെ തന്നെ സംഹരിക്കയും ചെയ്യുന്നു. കൎമ്മകാലത്തിൽ അചിന്ത്യമായ ജഗൽശരീരത്തെ ഞാൻ സൃഷ്ടിക്കുന്നു. മൎയ്യാദയെ നിലനിൎത്തുവാൻവേണ്ടിയാണു ഞാൻ മനുഷ്യശരീരത്തിൽ പ്രവേശിക്കുന്നതു്. കൃതയുഗത്തിൽ വെളുപ്പും, ത്രേതയിൽ മഞ്ഞയും, ദ്വാപരത്തിൽ ചുകപ്പും, കലിയിൽ കറുപ്പുമാണ് എന്റെ നിറം. കലിയുഗത്തിൽ മുക്കാൽ ഭാഗവും അധൎമ്മമാണ്. അന്തകാലം അണയുമ്പോൾ ചരാചരാത്മകമായ ത്രൈലോക്യത്തെ നശിപ്പിക്കുവാൻ ഞാൻ ദാരുണകാലനായി ഭവിക്കുന്നു. സ